# മലങ്കര ഇടവകപത്രിക.

പുസ്തകം ൧൩ | ൧൦൮൭ മകരം | ലക്കം ൧

## കമ്പസാരം.

(തുടൎച്ച)

പാപമോചനം ലഭിക്കേണ്ടതിനും മോചനം ലഭിച്ചു എന്നുള്ള മനോബോദ്ധ്യം ഉണ്ടാകുന്നതിനും മാൎഗ്ഗമായി ഒരു വിശുദ്ധ കൂദാശ ദൈവം നമുക്കു തന്നിട്ടുണ്ടെന്നു കഴിഞ്ഞ ലക്കത്തിൽ നാം കണ്ടുവല്ലൊ.

ഇങ്ങനെ ലഭിക്കുന്ന മോചനം നമുക്കു അനുഭവമാകുന്നതിനു മൂന്നു പ്രത്യേക സംഗതികൾ ആവശ്യമുണ്ടു. അവ ൧ അനുതാപം, ൨. കുറവുപറച്ചിൽ, ൩. പരിഹാരം.

അനുതാപം എന്നുവെച്ചാൽ എന്തു? ചെയ്തുപോയ പാപത്തെക്കുറിച്ചു വ്യസനിക്കയാണ് അനുതാപം എന്നു പറയാം. എന്നാൽ എല്ലാവ്യസനവും അനുതാപമാകയില്ല. വിശുദ്ധശ്ലീഹാ പറയുന്നതുപോലെ "ദൈവപ്രകാരമുള്ള ദുഃഖം അനുതാപം വരാത്തതായ മനസ്സാന്തരത്തെ രക്ഷയ്ക്കായി ഉളവാക്കുന്നു. ലോകത്തിന്റെ ദുഃഖമൊ മരണത്തെ ഉളവാക്കുന്നു. (൨ കോറ. ൭.൧൦) ദുഃഖം രണ്ടുതരമുണ്ടെന്നു നാം കാണുന്നു. ദൈവപ്രകാരമുള്ള ദുഃഖവും ലോകത്തിന്റെ ദുഃഖവും. പാപം ചെയ്തുപോയതു കൊണ്ടു വന്നനഷ്ടത്തെക്കുറിച്ചു മാത്രമുള്ളതാണ് ലോകദുഃഖം. ദൈവപ്രകാരമുള്ള ദുഃഖമൊ ദൈവസ്നേഹത്തിൽ നിന്നുള്ളതാണ്. നമുക്കു ഇന്നതു നഷ്ടപ്പെട്ടുപോയല്ലൊ എന്നുവെച്ചുള്ള ദുഃഖമല്ല, നമ്മെ സ്നേഹിക്കുന്ന ദൈവത്തെ നാം അനിഷ്ടപ്പെടുത്തുകയും മിശിഹായെ നാം വീണ്ടും കുരിശിൽ തറയ്ക്കയും ചെയ്തുപോയല്ലൊ എന്നുവെച്ചു സത്യസ്നേഹത്തിൽനിന്നുള്ള ദുഃഖമാണ്. അതുകൊണ്ടു ലോക ദുഃഖം നിസ്സാരമാണെന്നല്ല പറയുന്നതു. ദൈവപ്രകാരമുള്ള ദുഃഖത്തിന്റെ ആരംഭമായി വരാവുന്നതാണ്. പൂൎണ്ണസ്നേഹം ഭയത്തെ പുറത്തേക്കു എറിഞ്ഞുകളയുന്നു എന്നുള്ള വാക്യത്തെ വ്യാഖ്യാനിക്കുമ്പോൾ വിശുദ്ധ ആഗസ്തീൻ ഇപ്രകാരം പറയുന്നു. ഭയം സൂചിയും സ്നേഹം നൂലും ആകുന്നു. നൂലാണ് വസ്ത്രത്തെ കൂട്ടിബന്ധിക്കുന്നതു. എങ്കിലും സൂചി ആദ്യമെ കടന്നെങ്കിൽ മാത്രമെ ആ ബന്ധം ഉണ്ടാകയുള്ളു. അതിനാൽ ലോകപ്രകാരമുള്ള ഭയത്തിൽനിന്നുളവാകുന്ന ദുഃഖം ആദ്യം ഉണ്ടായാൽ അതിൽനിന്നു ആത്മാവിനെയും ദൈവത്തെയും തമ്മിൽ ബന്ധിക്കുന്ന സ്നേഹം ഉണ്ടാകാവുന്നതാണ്.

സത്യ അനുതാപം ഉണ്ടാകുന്നതു ചിലർ വിചാരിക്കുന്നതുപോലെ അത്ര എളുപ്പമല്ല. ആദ്യമായി നാം ദൈവസ്നേഹത്തെക്കുറിച്ചു ധ്യാനിക്കണം. നമ്മെ സൃഷ്ടിച്ചതിലും, പരിപാലിക്കുന്നതിലും തന്റെ ദീൎഘക്ഷമയിലും താൻ നമ്മോടു കാണിക്കുന്ന സ്നേഹത്തെ മനസ്സിരുത്തി ധ്യാനിക്കണം. പാപത്തിന്റെ കാഠിന്യവും അതുമൂലം ഉണ്ടാകുന്ന ഫലവും നഷ്ടവും നാം ആലോചിക്കണം. കൎത്താവിന്റെ കഷ്ടാനുഭവത്തെയും മരണത്തെയും കുറിച്ചും നമുക്കുവേണ്ടി ഇത്രത്തോളം സാഹസം പ്രവൃത്തിച്ചവനോടു നാം ചെയ്യുന്ന പ്രതിക്രിയയേയും കുറിച്ചു ധ്യാനിക്കണം.

പിന്നെയും അനുതാപത്തെ നാം അളക്കുന്നതു നമ്മുടെ മനസ്സിലെ ഇളക്കങ്ങളുടെ തോതുകൊണ്ടല്ല, സാക്ഷാൽ ദൈവസ്നേഹം ഇല്ലാതിരിക്കെ, ഭയംകൊണ്ടൊ മറ്റു കാരണത്താലൊ ഇളക്കം ഉണ്ടാകാം. ചിലർ നിലവിളിച്ചേക്കാം. ചിലർ ഞെട്ടിപ്പോയേക്കാം. ചിലർ ഗോഷ്ടികൾ കാണിച്ചേക്കാം. ഇതൊന്നും സാക്ഷാൽ അനുതാപം ആകയില്ല. നാം മനുഷ്യന്റെ അവസ്ഥയെ വിധിക്കുന്നതു മനസ്സിലെ ഇളക്കങ്ങൾകൊണ്ടല്ലാ പ്രവൃത്തികൊണ്ടായിരിക്കണമെന്നു കൎത്താവു പഠിപ്പിക്കുന്നു.

അത്തിവൃക്ഷം ഇലകൾ കൊണ്ടു നിറഞ്ഞിരുന്നതിനാൽ അതിനു നല്ല ആകൎഷണം ഉണ്ടായിരുന്നു. എങ്കിലും അതിൽ ഫലമില്ലാഞ്ഞതിനാൽ കൎത്താവു അതിനെ ശപിച്ചു. ഇതുപോലെ ഇളക്കങ്ങളും മാൎത്തട്ടിയും നിലവിളിയും ഇലകൾ മാത്രമാകുന്നു. അനുതാപത്തിന്റെ ഫലങ്ങൾ കാണണം. ദീൎഘപ്രാൎത്ഥന പ്രാൎത്ഥിക്കയൊ വിശുദ്ധ ജീവിതലക്ഷണങ്ങൾ ഭാവിക്കയൊ ചെയ്തുംകൊണ്ടു സ്ത്രീകളെ വശീകരിക്കുന്ന ഈ കാലത്തെ ഉപദേശിമാരെപോലെയുള്ള മാനസാന്തരക്കാർ കൎത്താവു ശപിച്ച അത്തിവൃക്ഷങ്ങളാകുന്നു. "ദൈവപ്രകാരം നിങ്ങൾക്കുണ്ടായ ദുഃഖം എത്ര ഉത്സാഹത്തെയും എത്ര പ്രതിവാദത്തെയും എത്ര നീരസത്തെയും എത്ര ഭയത്തെയും എത്ര വാഞ്ഛയേയും എത്ര വൈരാഗ്യത്തെയും എത്ര പ്രതികാരത്തെയും" നിങ്ങൾക്കു ഉളവാക്കി (൨ കോറ. ൭. ൧൧) അതായതു. നന്നായി ജീവിപ്പാൻ ഉത്സാഹവും പാപത്തോടു നീരസവും കൎത്താവിൽ ജീവിക്കാനും മറ്റുള്ളവരെ കൎത്താവിങ്കലേക്കു ആകൎഷിക്കാനും വൈരാഗ്യവും മറ്റുമാണു ഇവിടെ അനുതാപത്തിന്റെ ആദ്യഫലങ്ങളായി പറയുന്നതു.

അനുതാപത്തിനു പ്രത്യക്ഷമായ ചില ഫലങ്ങൾ കൂടെ കാണണം. അതിൽ ൧-ാമത്തേതു മുടിയനായ പുത്രൻ ചെയ്തതുപോലെ പാപം ഏറ്റുപറയുന്നതും ൨-ാമത്തെ ഫലം പാപത്തെ അശേഷം ഉപേക്ഷിക്കുന്നതും ൩-ാമത്തെ ഫലം പാപവഴികളിൽനിന്നു അകന്നിരിക്കുന്നതുമാകുന്നു.

ഇനി ഏറ്റുപറച്ചിലിനെ കുറിച്ചു വിചാരിക്കാം. ഇതു അനുതാപത്തിന്റെ ഒരു ഫലമാകുന്നു എന്നു പറഞ്ഞുവല്ലൊ. ഏറ്റുപറച്ചിൽ എന്നുവെച്ചാൽ ദൈവത്തോടു ഏറ്റുപറക മാത്രമാകുന്നു എന്നു ചിലർ വാദിക്കും. ദൈവത്തോടു ഏറ്റുപറക എന്നതിനെപ്പറ്റി ആൎക്കും തൎക്കമില്ല. പട്ടക്കാരോടു ഏറ്റുപറക എന്നതിനാണു തൎക്കം ഉള്ളതു. ദൈവത്തോടു ഏറ്റുപറഞ്ഞാൽ മതിയെന്നു വിചാരിക്കുന്നവരും വീട്ടിൽ വെച്ചു പ്രാൎത്ഥിക്കയും വേദപുസ്തകം വായിക്കയും ചെയ്യാവുന്നതാകകൊണ്ടു പള്ളിയിൽ പോയിട്ടു കാൎയ്യമില്ലെന്നു പറയുന്നവരും സമന്മാരാണ്. പള്ളിയിൽ പോകാത്തവരാണു പ്രാൎത്ഥനയ്ക്കും വേദവായനയ്ക്കും സാക്ഷാൽ മടിയന്മാരായി കാണുന്നതു. അതുപോലെ പട്ടക്കാരോടു ഏറ്റുപറയാത്തവരും ദൈവത്തോടു ഏറ്റുപറയാത്തവർ തന്നെയാണ്. പട്ടക്കാരന്റെ മുമ്പാകെ ഏറ്റുപറയുന്നതു പട്ടക്കാരനോടല്ല, ദൈവത്തോടാകുന്നു. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും സകല സൽഗുണന്മാരുടെയും മുമ്പാകെയത്രെ. ദൈവത്തോടായിട്ടു ദൈവപ്രതിപുരുഷന്റെ മുമ്പാകെ ഏറ്റുപറയുന്നതിനു അനേകം വേദസാക്ഷികൾ ഉണ്ടു. ദൃഷ്ടാന്തമായി, ആഖാൻ ശാപവസ്തു അപഹരിച്ചപ്പോൾ യോശുവാ എന്നു പറഞ്ഞു. എന്റെ പുത്രാ നീ ഇസ്രായേലിന്റെ ദൈവമായ കൎത്താവിനെ മഹത്വപ്പെടുത്തുകയും അവനോടു ഏറ്റുപറകയും ചെയ്ക, നീ എന്തു ചെയ്തു എന്നു എന്നോടു പറക. (യോശു. ൭. ൧൯, ൨൦) കൎത്താവിനോടു ഏറ്റുപറയുന്നതു തന്റെ സ്ഥാനാപതിയുടെ മുമ്പാകെ തന്നെയാണെന്നു ഇവിടെ കാണുന്നു. നാഥാൻ ദാവീദിന്റെ പാപത്തെ ചൂണ്ടിക്കാണിച്ചപ്പോൾ "ഞാൻ കൎത്താവിനു വിരോധമായി പാപം ചെയ്തു" എന്നു ദാവീദു ദീൎഘദൎശിയുടെ മുമ്പാകെ ഏറ്റുപറയുന്നു. ദീൎഘദൎശി "കൎത്താവു നിന്റെ പാപത്തെ നീക്കിയിരിക്കുന്നു നീ മരിക്കയില്ല," എന്നു പറഞ്ഞു മോചനം കൊടുക്കയും പാപത്തിന്റെ ശിക്ഷയായി കുട്ടി മരിക്കുമെന്നു പ്രസ്താവിക്കയും ചെയ്യുന്നു. മോശയുടെ ന്യായപ്രമാണത്തിൽ കുമ്പസാരം ഒരു നിർബ്ബന്ധപ്രമാണമായിരുന്നു" ഈ കാൎയ്യങ്ങളിൽ ഏതെങ്കിലും അവൻ ചെയ്യുമ്പോൾ അവൻ പാപം ചെയ്തു എന്നു ഏറ്റുപറയണം. അപ്പോൾ "ആചാൎയ്യൻ അവനുവേണ്ടി പ്രതിശാന്തിയുണ്ടാക്കണ"മെന്നു ലേവ്യ. ൫. ൫—൬ വാക്യങ്ങളിൽ പറയുന്നു. ഇങ്ങനെ പാപങ്ങൾ ഏറ്റുപറയണമെന്നും അതിനു പട്ടക്കാരൻ പ്രതിശാന്തി ചെയ്യണമെന്നും പറയുന്ന വാക്യങ്ങൾ വളരെയുണ്ടു. (സംഖ്യ ൫. ൫—൭) ഓരോതരം പാപങ്ങൾക്കു പ്രത്യേകം പ്രത്യേകം തരത്തിൽ ബലി നിശ്ചയിച്ചിട്ടുണ്ടെന്നു ന്യായപ്രമാണം കാണിക്കുന്നു. ആ സ്ഥിതിയ്ക്കു ആചാൎയ്യൻ പ്രതിശാന്തിയ്ക്കായി ബലി കഴിക്കുന്നതിനു പാപം ഇന്നതെന്നുള്ള വിവരം ആചാൎയ്യൻ അറിയേണ്ടതാണ്. അതിനാൽ ആ ഏറ്റുപറച്ചിലെല്ലാം ആചാൎയ്യന്റെ മുമ്പിൽ

ആയിരുന്നു എന്നു കാണാം. യഹൂദസഭയിൽ ഉണ്ടായിരുന്ന കുമ്പസാരത്തെ കർത്താവു ആക്ഷേപിച്ചിട്ടില്ല. നേരെമറിച്ചു ക്രിസ്ത്യാനിസഭയിലും കുമ്പസാരം താൻ നടപ്പാക്കുകയാണ ചെയ്തതു. എപ്പേസൂസിൽ പൌലൂസ് പ്രസംഗിച്ചപ്പോൾ വിശ്വസിച്ചവരെല്ലാം ഏറ്റുപറഞ്ഞു അവരുടെ പാപങ്ങളെ പൌലൂസിൻ്റെ മുമ്പാകെ വെളിപ്പെടുത്തിയതായി കാണുന്നു (നടപ്പ് ൧൯. ൧൮) യോഹന്നാൻമാംദാനായുടെ അടുക്കൽ വന്നവരെല്ലാം അവരുടെ പാപങ്ങളെ ഏറ്റുപറഞ്ഞു ജ്ഞാനസ്നാനം കൈക്കൊണ്ടതായും പറയുന്നു.

ദൈവത്തിൻ്റെ സ്ഥാനാപതിയുടെ മുമ്പാകെ ഏറ്റുപറയണമെന്നുള്ളതു ക്രിസ്ത്യാനിസഭയിൽ ആദ്യകാലം മുതൽ നടപ്പിൽ ഇരിക്കുന്ന ഒരു ഏർപ്പാടാണ്. എല്ലാ ക്രിസ്ത്യാനിശാഖകളും ഇതിനെ നടത്തിവരുന്നതുകൊണ്ടു ഇതു പ്രത്യക്ഷമാണ്. ക്രിസ്തുമതത്തിൻ്റെ ആദ്യകാലംമുതൽ പല സന്ദർഭങ്ങളിൽ തമ്മിൽ ഭിന്നിച്ചു അന്യോന്യം സഹവാസമോ വേഴ്ചയോ കൂടാതെ പിരിഞ്ഞുനില്ക്കുന്ന പല ശാഖകൾ ക്രിസ്ത്യാനിസഭയിൽ ഉണ്ടല്ലോ. ഇവരെല്ലാവരും പട്ടക്കാരൻ്റെ മുമ്പാകെ ഏറ്റുപറയണമെന്നുള്ള നിയമം നിർബ്ബന്ധമായി ആചരിച്ചുവരുന്നു. അതിനാൽ ഈ ഏർപ്പാടു അവർ അന്യോന്യം ഭിന്നിക്കുന്നതിനു മുമ്പു പൊതുസഭയിൽ നടപ്പുണ്ടായിരുന്നതാണെന്നു വെളിവാകുന്നു. അടുത്തകാലത്തുണ്ടായ ആംഗ്ലിയാസഭയും നിർബ്ബന്ധമായിട്ടല്ലെങ്കിലും കുമ്പസാരത്തെ ഏറെക്കുറെ പിൻതാങ്ങുന്നുണ്ടു.

തുടരും.

---

## താമരച്ചാൽ പള്ളിയുടെ സങ്കടം.

പ്രിയ പത്രികേ! മലങ്കരയിലുള്ള എൻ്റെ സഹോദരികളുടെ ഇടയിലും മറ്റും, ഉണ്ടായിക്കൊണ്ടിരിക്കുന്ന തർക്കം, വഴക്ക, വേദവിപരീതം, വികാരിപിശാചു, കൈക്കാരൻ നിസ്സാരൻ മുതലായിട്ടുള്ള അനർത്ഥങ്ങളെ പരിഹരിച്ചു, സഭയുടെ നടപ്പിനും സമാധാനത്തിനും സദാ കാംക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു ഭൃത്യയാണു നീ, എന്നുള്ളതിനു യാതൊരു അഭിപ്രായവ്യത്യാസവും എൻ്റെ മാതാക്കളുടെ ഇടയിലും, സഹോദരികളുടെ ഇടയിലും, സത്യയാക്കോബായക്കാരായ മക്കളുടെ ഇടയിലും ഇല്ലെന്നുള്ളതു സർവ്വസമ്മതമായ ഒന്നാണല്ലോ.

എൻ്റെ സംഗതിയെപ്പറ്റി ഇതുവരെ നീ മുഖാന്തരം ഒരു ശുപാർശി പറവാൻ ഇടയായിട്ടില്ല. അതുകൊണ്ടാണു നിന്നെ ഇപ്പോൾ ഒന്നു അറിയിക്കുന്നതു. എൻ്റെ സഹോദരികളുടെ ഇടയിലും മറ്റും നിൻ്റെ ശുപാർശി ഫലിക്കാത്ത സ്ഥലമില്ല. നിൻ്റെ ശുപാർശി കേൾക്കാത്തവർ യോഗ്യന്മാരാണെങ്കിലും, "കോന്തന്മാർ" എന്നാണു ബഹുജനസങ്കല്പം. അതു എങ്ങിനെയെങ്കിലും ആയിക്കൊള്ളട്ടെ. എൻ്റെ മക്കൾ നിൻ്റെ ശുപാർശി കേൾക്കാത്തവരാണെന്നു മാത്രം നീ വിചാരിക്കരുതു് കേട്ടോ. എന്നിരുന്നാലും എൻ്റെ മക്കളുടെ സ്വല്പമായ ഒരു "മൌനത്തെ" കൊണ്ടുതന്നെ ഞാൻ ശുപാർശിക്കു നിന്നോടാവശ്യപ്പെട്ടു. സംഗതി സ്വല്പമേ ഉള്ളൂ.

"താമരച്ചാൽ പുത്തൻപള്ളി" എന്നാണല്ലോ എൻ്റെ പേരു. എൻ്റെ മാതാവു പള്ളിക്കരപ്പള്ളിയാണു. അമ്മയെപ്പോലെ

ള്ള ഖ്യാതിയും, യോഗ്യതയും ഇപ്പോൾ എനിക്കില്ല, ഞാൻ ഇരിക്കുന്നതായ താമരച്ചാത്തപുറം, ഊരകാട്ടു, വിലങ്ങു, കട്ടിയാട്ടു മുതലായ കരകളിലുൾപ്പെടെ ഉദ്ദേശം മുന്നൂറു വീട്ടുകാരോളം ഉണ്ടു. ഇവൎക്കെല്ലാവൎക്കും എന്നെക്കുറിച്ചു വലിയ ഭക്തിയാണു. ഏതാനും പേൎക്കു എന്നെക്കുറിച്ച് അല്പം അഭക്തി കാണുന്നുണ്ടു എന്നിനിക്കു അസാരം സംശയം ഇല്ലെന്നില്ല. എന്നിരുന്നാലും എന്നെ എന്റെ മാതാവായ പള്ളിക്കരയെപ്പോലെ അലങ്കരിക്കുവാൻ പ്രസ്തുത വീട്ടുകാർ ധാരാളം മതി. എന്നെ ഏതാണ്ടൊ ഒരു വസ്ത്രം കൊണ്ടു ഉടുപ്പിച്ചു തുടങ്ങിയിട്ടു രണ്ടുനാലു വൎഷമായിരിക്കുന്നു. എന്നാൽ അതൊന്നു വെണ്മയാക്കുന്നതിനൊ, വസ്ത്രത്തിനനുരൂപമായ ആഭരണങ്ങളെ അണിയിക്കുന്നതിനൊ, ആരും ശരിയായി ഉത്സാഹിക്കുന്നില്ല. എന്റെ പണിവകയ്ക്കു ഇനിക്കു തരാമെന്നേറ്റിട്ടുള്ള പണവും, നെല്ലും സമയത്തിനു തരാതിരിക്കയൊ തരുന്നതിനു ലുബ്ധിക്കയൊ ചെയ്യുന്നവരാണു എന്റെ മക്കൾ എന്നു എന്റെ പത്രികേ നീയെങ്ങും സംശയിച്ചേക്കരുതേ.

എന്റെ ഇരിപ്പുതന്നെ വളരെ നന്നായിട്ടുണ്ടെന്നു ബ. സ്ലീബാറെമ്പാച്ചൻ എന്നെ വന്നു കണ്ടു ഉടനെ സമ്മതിച്ചു. വന്ദ്യപിതാക്കന്മാരും എന്നെ ഇതേവരെ വന്നു കണ്ടിട്ടില്ല. എന്റെ ശിരസ്സിനെ (മദ്ബഹായെ) മാത്രം ഒരുവിധം ഒന്നലങ്കരിച്ചു. എന്നാൽ അതും പൂൎത്തിയാക്കിയിട്ടില്ല. മനഃപൂൎവ്വമായ വഴക്കു എന്റെ മക്കളിൽ ആൎക്കും തന്നെ എന്നോടില്ല, സ്നേഹമെയുള്ളു. പക്ഷെ സ്നേഹത്തിനനുരൂപമായ പ്രവൃത്തികൾ ഒന്നും ആരും അത്ര ഉത്സാഹമായും, ഭക്തിയായും എന്നിൽ ചെയ്യുകാണുന്നില്ല. എന്നെ ഭരിക്കുന്ന വെ. പട്ടക്കാർ ക്ഷീണന്മാരാണെങ്കിലും എന്നെ വലിയ സ്നേഹമാണു. എന്റെ അടുക്കൽ തന്നെ താമസിക്കുന്ന ഒരു ബ. കൊച്ചുപട്ടക്കാരൻ ഇനിക്കുവേണ്ടി വളരെ ബുദ്ധിമുട്ടുന്നുണ്ടു. അദ്ദേഹത്തിന്റെ ശ്രദ്ധ എന്നിൽ മേൽക്കുമേൽ വൎദ്ധിച്ചുകൊണ്ടാണിരിക്കുന്നതു എന്നാൽ അതെല്ലാം കേവലം ഫലപ്രദമായിതീരാത്തതു എന്റെ മക്കളുടെ ഉത്സാഹക്കുറവാണു. മലങ്കരെയുള്ള എന്റെ സഹോദരികളിൽ വച്ചു ഞാൻ ഏറെ തരത്തിൽ താണവളല്ല. എന്നാൽ എന്റെ മക്കൾക്കു അധികാരഭ്രമം എന്ന പിശാചൊ, കലഹകാരൻ എന്ന പിശാചൊ ബാധിച്ചിട്ടില്ലെ എന്നിനിക്കു ഒരു ശങ്ക. "കലഹകാരൻ പിശാച്" രണ്ടുമൂന്നു തവണ എന്റെ മക്കളുടെ ഇടയിൽ കടന്നുകൂടി വേറെ എന്നെപ്പോലെയുള്ള സഹോദരികളുടെ ഇടയിലും മററു, കൈസ്ഥാനം ഏററു പരിചയമില്ലാത്തതുകൊണ്ടും മററും, ആയിരിക്കാം ബാലയായ എന്നെ ഭരിക്കുവാൻ തുടങ്ങിയപ്പോൾ പ്രസ്തുത പിശാചുക്കളുടെ ഒരു അഗ്രകഷ്ണം ഉണ്ടായതു. എന്നെ എന്റെ സഹോദരി

കളെപ്പോലെയാക്കി "നല്ലവൾ" എന്ന പേർ എനിക്കു കിട്ടുമ്പോൾ എന്റെ മക്കളും മുൻ പറഞ്ഞ ആകർഷണത്തിൽ നിന്നും പിന്മാറുമെന്നു ഞാൻ ആശംസിക്കുന്നു. എന്റെ മക്കൾ എല്ലാവരും കൂടി എന്നെ അലങ്കരിക്കുന്ന പക്ഷം ഞാൻ സുന്ദരിതന്നെ ആയിരിക്കും. അല്ലെങ്കിൽ അവർ ഒരു വർഷത്തിനകം ഒന്നു ഉത്സാഹിച്ചുനോക്കട്ടെ. അപ്പോൾ അറിയാം. ഇപ്പോൾ ഞാൻ ബാലയായിരിക്കുന്നതുകൊണ്ടും മറ്റും, ഒരു പ്രകാരത്തിലും എനിക്കിപ്പോൾ ദുഃഖത്തിനു അവകാശമില്ല. എന്നെ നന്നാക്കിയാൽ ഞാൻ സുന്ദരിയാകും എന്നിനിക്കു ആശയുണ്ടെങ്കിലും, എന്റെ മക്കളുടെ ഉത്സാഹക്കുറവിനെ കാണുമ്പോൾ എനിക്കു സഹിച്ചുകൂടാ. ഞാൻ എന്തു ചെയ്യും യോഗ്യതയോടുകൂടിതന്നെ വേണം ഭാഗ്യവും.

ഞായറാഴ്ച ആചാരം, ആദിയായിട്ടുള്ളതൊന്നും എന്റെ മക്കൾ എല്ലാവരും അത്ര ശരിയായിട്ടാചരിക്കുന്നില്ല. എന്നെ ഇവിടെ സ്ഥാപിച്ച ശുദ്ധ കുർബ്ബാനയും മറ്റും തുടങ്ങിയ ഇടയസ്സു ഞായറാഴ്ച ആചാരത്തെപ്പറ്റി വളരെ എരിവോടെ പ്രസംഗിക്കയും മറ്റും ചെയ്യുതിനെ എന്റെ എല്ലാ മക്കളും സ്വീകരിച്ചില്ല. കഷ്ടം! അതു കൊള്ളാമൊ? എന്റെ മക്കൾ സത്യത്തിൽ നടക്കുന്നതല്ലെ എനിക്കു സന്തോഷം.

ഇനി എന്നെ ഇങ്ങിനെ നഗ്ന വേഷത്തിൽ ഇട്ടേക്കാതെ എന്റെ പണി മുഴുവനും താമസിക്കാതെ നടത്തി ഒരു നല്ല സ്ഥിതിയിൽ കൊണ്ടുവരുവാൻ എന്റെ പത്രികേ! നീ ഒരു ശുപാർശി ചെയ്യണം. ഞാൻ നിന്നോടു ആദ്യമാണു ഇങ്ങനെ ഒരു ശുപാർശി ചെയ്യാൻ പറഞ്ഞതു. ഞാൻ ഇങ്ങനെ ഒരുത്തി ഉണ്ടായിട്ടുണ്ടു എന്നു നീ പക്ഷെ അറിഞ്ഞിട്ടുണ്ടെങ്കിലും, വല്ലതും ഒരു ശുപാർശി എനിക്കുവേണ്ടി ചെയ്തിട്ടുണ്ടോ? ഇല്ല ഇതേവരെ ഇല്ല.

എന്റെ മക്കളെ! നിങ്ങൾ ഇനി എന്നെ ഇങ്ങിനെ നഗ്ന വേഷത്തിൽ ഇട്ടേക്കരുതു വലിയ കഷ്ടമാണു. ഞാൻ ആരാണെന്നു നിങ്ങൾ അറിഞ്ഞിട്ടോ, അറിയാതിരുന്നിട്ടോ എന്തുകൊണ്ടാണു നിങ്ങൾ എന്നെ ഇങ്ങിനെ നഗ്നയാക്കി ഇട്ടിരിക്കുന്നതു?. "യഹോവായുടെ ഭവനം" അല്ലെ ഞാൻ. എന്റെ മക്കളെ നിങ്ങൾ യഹോവായെ സ്നേഹിക്കണം തന്റെ ആലയമാണു "ഞാൻ" എന്നുള്ളതു നിങ്ങൾ മറക്കരുതു. ഈ പത്രികയുണ്ടോ, എനിക്കുവേണ്ടി ഇതിനുമുമ്പു ഇങ്ങിനെ വല്ല ശുപാർശി ചെയ്തിട്ടുള്ളൂ. അതുകൊണ്ടു അവളിപ്പോൾ നിങ്ങളോടു പറയുന്ന ഗുണദോഷം കേട്ടാൽ പോരാ അതുപോലെ പ്രവൃത്തിക്കണം.

യഹോവായുടെ ആലയമാകുന്ന എന്നെ ദുഃഖിപ്പിക്കുന്ന പക്ഷം എന്റെ മക്കളെ! സൈന്യങ്ങളുടെ യഹോവാ നിങ്ങളെ ശിക്ഷിക്കുമെ! നിങ്ങൾ യഹോവായെ വെറുപ്പിച്ചാൽ അയ്യോ കഷ്ടം!

താൻ നിങ്ങളെ ഉപേക്ഷിക്കാം. അതുകൊണ്ടു എന്നെ വസ്ത്രാലങ്കാരഭൂഷിതയായി അലങ്കരിക്കുവാൻ നിങ്ങൾ ക്ഷണം ഉത്സാഹിക്കണം. ഞാൻ മഴ നനയുന്നതും മററു കഷ്ടതകൾ സഹിക്കുന്നതും നിങ്ങൾ കാണുന്നില്ലേ. ആരംഭശ്ശൂരത്വം മാത്രം കാണിച്ചാൽ മതിയോ?.

ശ്രമിക്ക, ശ്രമിക്ക, വീണ്ടും ശ്രമിക്ക എന്നുള്ള ഇംഗ്ലീഷു പഴഞ്ചൊല്ലു നിങ്ങൾ കേട്ടിട്ടില്ലേ. അതുകൊണ്ടു സത്യ യാക്കോബായക്കാരായ എന്റെ മക്കളേ! എന്റെ ബാലപ്രായത്തിൽ നിങ്ങൾ എന്നെ ദുഃഖിപ്പിക്കല്ലേ!! പത്രികയുടെ ശുപാർശി നിങ്ങൾ ശ്രദ്ധയോടെ കേട്ടു പ്രവൃത്തിക്കണേ!!!

കെ. എം. പി.

---

## ഒരു സാക്ഷിയോഗം.

ഞാൻ ഈ കഴിഞ്ഞ മാസം ൨൧-ാംനു എന്റെ വസതിയിൽ ഇരിക്കയായിരുന്നു. അപ്പോൾ ഒരാൾ "ഇതാ ഊരും പേരും ഇല്ലാത്ത ഒരു പരസ്യം" എന്നു പറഞ്ഞുകൊണ്ടു വരികയുണ്ടായി. വാങ്ങിച്ചുനോക്കി ചെറുകോൽ വേദവായനക്കാരുടെ സാക്ഷിയോഗം ൨൨-ാംനു ൨ മണിക്കു ഉണ്ടാകുമെന്നും എല്ലാവരും ഹാജരായിരിക്കണമെന്നുമായിരുന്നു; പള്ളി, പട്ടക്കാരൻ, കുർബ്ബാന ഇവ എന്തു്? ഞങ്ങൾ തന്നെ പള്ളിയും പട്ടക്കാരനും രക്ഷിക്കപ്പെട്ടവരും എന്ന ഭാവനയിൽ കള്ളോ കാലൊ പൊക്കി കീഴും കിഴക്കും ഇല്ലാതെ നടക്കുന്ന ഒരു കൂട്ടരുടെ ശ്രുകയാൽ മേല്പറഞ്ഞപ്രകാരമുള്ള ഒരു നാമധേയത്തെ അർഹിക്കത്തക്ക സ്ഥിതിയിൽ ഇരുന്നതിനെക്കുറിച്ചു് ആശ്ചര്യപ്പെടാനില്ല. സാക്ഷിയോഗം ചെന്നിത്തല പള്ളിക്കു സമീപം എവിടെയൊ വച്ചു് കുറെ ദിവസങ്ങൾക്കു് മുമ്പായി നടന്നതിനെപ്പററി കേട്ടിട്ടുള്ളതല്ലാതെ ഈ യോഗനടപടികളെക്കുറിച്ചു ശരിയായ ജ്ഞാനം ഇല്ലാത്ത എനിക്കു പെട്ടെന്നുണ്ടായ വിചാരം ഇന്നതാണെന്നു പറയുകയാണെങ്കിൽ മാന്യ വായനക്കാർ ആശ്ചര്യപ്പെട്ടേക്കും എങ്കിലും പറയാതെ നിവൃത്തി ഇല്ലാ. ഈ സാക്ഷിയോഗത്തെ സൂക്ഷ്മമായി ഒന്നു വീക്ഷിക്കണമെന്നും, ഈ ക്ഷണത്തെ നഷ്ടപ്പെടുത്തിയാൽ കഷ്ടമാണെന്നും, ഇത്ര സൌകൎയ്യമായ ഒരു അവസരത്തെ ഉപേക്ഷിക്കയില്ലെന്നും ആയിരുന്നു. പിന്നീടു മററു പരസ്യങ്ങൾ കാണുകയും, പലരും എന്നോടു പറകയും, ഞാനും ചില സ്നേഹിതന്മാരെ അറിയിക്കയും ചെയ്തു. മിക്കവർക്കും എന്നെപ്പോലെ ആഗ്രഹം ഉള്ളതായും മനസ്സിലായി. ൨൨-ാംനു പതിവുപോലെ പള്ളിയിൽ പോയി വന്നു ഭക്ഷണാനന്തരം പരസ്യം അനുസരിച്ചു ഹാജർ കൊടുത്തു. മണി രണ്ടു കഴിഞ്ഞിരിക്കുന്നു. എന്നിട്ടും യോഗക്കാരെ കാണ്മാനില്ലാ. എന്നെക്കാൾ മുമ്പെ സ്ഥലത്തെത്തിയവരും ഉണ്ടു. കുറെ കഴിഞ്ഞപ്പോഴേക്കും സ്ഥലം സണ്ടെസ്കൂൾകുട്ടികൾ എന്നല്ലാ വലിയവരും വന്നുചേൎന്നു. ഭക്താശയന്മാരായി ചിലരൊക്കെ സ്കൂളിലേക്കു പോയി. സ്വല്പംകൂടി താമസിച്ചിട്ടു പോകാമെന്നു കരുതി ഞങ്ങൾ കുറെപേർ അവിടെ നിന്നു. അപ്പോൾ ചേങ്ങല, കൈമണി ഇവയുടെ ശബ്ദവും പാട്ടും കേൾക്കാറായി. ആ വഴിക്കു നോക്കിയപ്പോൾ ഒരു ജനക്കൂട്ടം കണ്ടുതുടങ്ങി, യോഗക്കാർ തന്നെ. ഒരു പട്ടക്കാരനും ചില ഉപദേശിമാരും മററുമായി ൪൦ ആളുകളോളം ഉണ്ടു. ഇതിൽ രണ്ടുമൂന്നു സ്ത്രീകളും ആയിരുന്നു. വരവിന്റെ ഉദ്ദേശ്യം ഇവിടെയുള്ള യാക്കോബായരെ ഗുണപ്പെടുത്തുന്നതാണെ പോലും.

ഈ സ്ഥലത്തു ദൈവേഷ്ടത്താൽ ദുരുപദേശം കടന്നിട്ടില്ലെന്നു മാത്രമല്ല അവരിൽ ഉള്ളതുപോലെയുള്ള ഭിന്നതകളും ഇല്ലാ. ഈ കൂട്ടർ എല്ലാവരെയും സംബന്ധിച്ചു ഞങ്ങൾക്കു അറിയാം. ചെറുകോൽ പള്ളി ഇട്ടിപ്പള്ളി എന്നുകൂടി സാധാര

ണ പറയുന്ന പുഞ്ചായിൽ പള്ളി ഇങ്ങനെ രണ്ടു പള്ളി ഇടവകക്കാരാണു. ചെറുകോൽപള്ളിക്കാർ എല്ലാവരും വന്നിട്ടില്ലാ. രണ്ടു ഭാഗമായി പിരിഞ്ഞിരിയ്ക്കയാണു. കാരണം:—കുറെ കാലമായി പള്ളി ഇടപെട്ട വരവുചിലവുകണക്കു ജനങ്ങളെ കേൾപ്പിച്ചിട്ടില്ലാ. ൯ പേരോളം മുതൽപിടിക്കാരന്മാരായി ഭരിച്ചിട്ടുണ്ടു. എല്ലാവരുടെയും കയ്യിൽ കിട്ടിയ പണം അങ്ങിനെതന്നെ ഇരിക്കുന്നു. പള്ളിയും പണി മുഴുവൻ നടന്നിട്ടില്ലാ. പള്ളി വേണ്ടാ എന്നുള്ളതിനാലായിരിക്കാം അതിനെക്കുറിച്ചു അന്വേഷണം കൂടാതെ മൌനം ദീക്ഷിക്കുന്നതു. "എയി! എന്തൊക്കെ ആയാലും പള്ളി ഇങ്ങനെ ഇടേക്കുന്നതു കൊള്ളുകയില്ലാ പണവും ഇല്ലാതില്ലല്ലോ. എന്റെ കൈവശമുള്ള പണം എപ്പോൾ ആവശ്യപ്പെടുന്നുവൊ ഉടൻ കൊടുപ്പാൻ തയാർ എന്നു ഒരാൾ തുടങ്ങി" ഈ അഭിപ്രായത്തോടു യോജിച്ചു ചിലർകൂടി കണക്കു കേൾക്കേണ്ടതിനെപ്പററി യോഗത്തിൽ അറിയിച്ചു. ഓരോരുത്തർ പിന്മാറിത്തുടങ്ങി. ഉടൻ മെത്രാച്ചന്റെ അടുക്കൽ ഹാജരായി സങ്കടം ബോധിപ്പിച്ചു "അങ്ങിനെ തന്നെ അവരെക്കൂടി വരുത്തി വേണ്ട തീർച്ച ചെയ്യാം ഇപ്പോൾ പോകുവിൻ" എന്നു കല്പനയായി അവർ മടങ്ങി. ഈ വിവരം ഗ്രഹിച്ചു മററവർ എത്തി അപ്പോൾ സങ്കടക്കാരില്ലാ. പിന്നെ ഒരിക്കൽ ആദ്യത്തെ കക്ഷികൾ ഹാജരായി പ്രതികളില്ലാ. "നാം സ്ഥലത്തു വന്നുകൊള്ളാം" എന്നു വീണ്ടും കല്പന. അതനുസരിച്ചു തഴക്കരപള്ളിയിൽ അദ്ദേഹം ഉണ്ടായിരുന്ന അവസരത്തിൽ കൊണ്ടുവരുന്നതിനായി സങ്കടകക്ഷികൾ ആലോചനകളും ഒരുക്കങ്ങളും ചെയ്തു. കണക്കുകേൾവി ഉണ്ടാകും എന്നുള്ളടത്തോളം ആയി. ഉടനെ വടക്കേതിലെ വലിയകുഞ്ഞും തെക്കേതിലെ ചെറിയകുഞ്ഞും എന്നു വേണ്ടാ കന്നിയേലും മീനത്തും അവിടെയും ഇവിടെയും ഉള്ള പ്രധാനികളിൽ ചിലർകൂടി തഴക്കര എത്തി ഇപ്പോൾ സൌകര്യമില്ലാ ഇനി ഒരിക്കലാവട്ടെ എന്നിപ്രകാരം പറഞ്ഞു ഉരുട്ടി, പിരട്ടി, മറിച്ചു, തിരിച്ചു കഴിച്ചുതുടങ്ങീട്ടു കാലം കുറെ ആയി കഴിഞ്ഞിരിക്കുന്നു. ഇതിന്റെ ഉദ്ദേശ്യം എന്തായിരിക്കുമോ? യാതൊരുദ്ദേശ്യവും ഇല്ലെങ്കിൽ കണക്കു കേൾക്കുന്നതിൽ താമസത്തിനും തക്കത്തിനും കാരണം എന്തു?

സാക്ഷിക്കായി വന്നിരിക്കുന്ന പട്ടക്കാരൻ "പുത്തൻ കുർബ്ബാന" ചൊല്ലിയ ദിവസം മററവർ ചേർന്നിട്ടുണ്ടോ? ഇദ്ദേഹത്തിന്റെ അപ്പൻ മരിച്ചതിനെ സംബന്ധിച്ചു നടത്തിയ "സ്മാരക അടിയന്തിര"ത്തിനു അവർ വന്നിരുന്നോ? വരാത്തതിന്റെ കാരണം മേൽ പ്രസ്താവിച്ച സംഗതിയിൽ ചേരുന്നതിനു പട്ടക്കാരൻ മുതലായവർക്കുള്ള മനസ്സില്ലായ്മ ഒന്നല്ലാതെ മറെറാന്നില്ലാ. ഏഴാമത്തെ വയസ്സിൽ (ഇപ്പോൾ മുപ്പതിൽ കുറവില്ലാ) രക്ഷിക്കപ്പെട്ട ഈ പട്ടക്കാരനു ഇതുവരെയായിട്ടും തന്റെയും കൂട്ടുകാരെയും ഗുണപ്പെടുത്തിയതിൽ ഇത്രമാത്രം ഫലമെ സിദ്ധിച്ചുള്ളുവൊ? എന്നാണൊ കണക്കു വായിക്കുന്നതു അന്നു രാജിപ്പെടാം എന്നല്ലെ അവർ ഇപ്പോൾ പറയുന്നതു. മുമ്പു പറഞ്ഞിട്ടുള്ളതും ഇതുതന്നെ അല്ലൊ.

പണസംബന്ധമായ കാര്യം ഏതുപ്രകാരത്തിലും ഇരിക്കട്ടെ. അവരുടെ വേദവായനസംഘം നടത്തികൊടുക്കണമെന്നു അപേക്ഷിച്ചതിൽ ഇദ്ദേഹം പോയിട്ടുണ്ടോ? കൂട്ടുനേർച്ച അടിയന്തിരത്തിനും ക്ഷണിച്ചില്ലയൊ? ഇവർ നവീകരണ സമുദായത്തിൽ ഉൾപ്പെട്ടവർ തന്നെ എന്നുള്ളതിൽ സംശയത്തിനു അശേഷം വഴിയില്ലല്ലോ. ഇവരുടെ അപേക്ഷയെ നിറവേററികൊടുക്കാത്തതും രക്ഷിക്കപ്പെട്ടതിന്റെ ഒരു ലക്ഷ്യം അല്ലയൊ?

പുത്തൻ കുർബ്ബാന, സ്മാരക അടിയന്തിരം ഇവയ്ക്കു അവർ വന്നില്ലാ. അവരുടെ വായന, കൂട്ടനേർച്ച ഇതുകൾക്കു ഞാൻ പോകുമൊ അതു ഒരിക്കലും ഇല്ലാ ഇങ്ങോട്ടു വന്നാൽ അങ്ങോട്ടും പോകും എനിക്കു കടം തരുന്നവനു ഞാനും കൊടുക്കും. പ്രീശന്മാരും പ്രതിഫലേച്ഛയോടുകൂടി ഏതും ചെയ്യുന്നതിനു ഒരുക്കമുള്ളവരാണു. രക്ഷിക്കപ്പെട്ടവരെ! നിങ്ങളെത്തന്നെ ഒന്നു നോക്കുക. ഏതവസ്ഥയിലാണു തൽക്കാലമുള്ള നിങ്ങളുടെ നില നിങ്ങൾ രക്ഷിക്കപ്പെട്ടിരിക്കുന്നതു മേൽ കാണുന്ന തരത്തിലുംമററുമായിരിക്കാം. ഇപ്രകാരമുള്ള ഒരു രക്ഷയും നിങ്ങളുടെ ഇപ്പോഴത്തെ സ്ഥിതിയും ഞങ്ങൾക്കു അശേഷം ആവശ്യം ഇല്ലാ.

വേറൊരിടവകയെക്കുറിച്ചു മുൻ പറഞ്ഞുവല്ലൊ ഇവരെ സംബന്ധിച്ചും സ്വല്പം പറയേണ്ടതുണ്ടു. ഇടമണ്ണിയുടെയൊ മറെറാ ഒരു പ്രസംഗത്തിൽ മോഷണ

കാർ, അപഹാരികൾ മുതലായ ഏതാനും ചിലർ ഏറെറുപറകയും അന്യായമായി അടക്കീട്ടുള്ള മുതൽ നാലിരട്ടിച്ചു തിരിയെ കൊടുക്കാമെന്നു സമ്മതിക്കയും ചെയ്തു. ഒരാൾ അതിലും ഉൾപ്പെട്ടില്ലാ. "ഏറെറുപറഞ്ഞു നാലിരട്ടി കൊടുപ്പാൻ പോകുന്നു. പിന്നെ......പോകും" എന്നു വേറൊരവസരത്തിൽ അയാൾ പറഞ്ഞതായി അവരിൽ തന്നെ പലരും പറഞ്ഞു കേട്ടിട്ടുണ്ടു. ഇപ്പോൾ ഇവരിൽ വലിയ ഉണർവ്വു നടക്കുന്നുണ്ടു. രാത്രി പ്രസംഗങ്ങളും ഉണ്ടു. ഉണർവ്വുകാരിൽ ഒരാളും സാക്ഷിക്കാരനും ആയ ഒരുത്തനാണുപോലും. അനാഥയായ ഒരു സ്ത്രീയുടെ മുഴുസമ്പാദ്യമായിരുന്ന കുറെ അരി "സൂക്ഷിച്ചുവെപ്പാനായി" ആരും കാണാതെ എടുത്തുകൊണ്ടു പോകുവാൻ തുടങ്ങിയതു സ്ഥിതികൾ ഇങ്ങനെയൊക്കെയാണു.

ചേങ്കല, കൈമണി ഇതുകളെ മുഴക്കിച്ചുകൊണ്ടാണു വരവു എന്നു മുൻ പറഞ്ഞിട്ടുണ്ടല്ലൊ. ഒരു ആൽത്തറയും കളിത്തട്ടും ഉള്ളതിനു അടുത്തുവന്നു നിന്നു ആ സ്ഥിതിയിൽതന്നെ ഒരു പ്രാർത്ഥനയും കഴിച്ചു. നില്പിനെക്കുറിച്ചു പറയണമെന്നില്ലല്ലൊ ബോധിച്ചവിധംതന്നെ. ഉപദേശിമാരിൽ ഒരാൾതന്നെ പ്രാർത്ഥനക്കാരൻ. പാട്ടുകാരനും ശേഷംപേരും ആമ്മീൻ പറഞ്ഞു. (ഇവരുടെ ഇടയിൽ ഉപദേശിമാർക്കാണല്ലൊ പ്രാധാന്യം) പ്രാർത്ഥനകഴിഞ്ഞു ഇരിപ്പായി. പിന്നീടു ഒരാൾ (പ്രാർത്ഥനക്കാരൻ) വരവിൻെറ ഉദ്ദേശ്യത്തെ സംബന്ധിച്ചു ചുരുക്കത്തിൽ പറകയും സാക്ഷിക്കായി മൂന്നൊ നാലൊ പേർ എഴുന്നേല്ക്കുന്നതിനു ക്ഷണിക്കയും ചെയ്തു. ഓഹൊ! ഇതിനിടയ്ക്കു ഒരു കാര്യം എഴുതുന്നതിനു വിട്ടുപോയി. ഇടയ്ക്കിടെ പാട്ടുണ്ടു. ഒന്നു തുടങ്ങുമ്പോഴും അതു നിറുത്തുമ്പോഴും ഇടയ്ക്കു പല പ്രാവശ്യവും പാടും. പാട്ടുകാർ പ്രത്യേകം തെരിഞ്ഞെടുക്കപ്പെട്ടവരാണെന്നു തോന്നും. ഗോഷ്ടിമയം തന്നെ. മുഖഭാവവുംമററും കാണേണ്ടതാണു. പാട്ടിൻെറ സ്വരം ഒന്നു വേറെയാണു. മുമ്പെതന്നെ പാട്ടിനു ഒന്നാമൻ എന്നു പ്രസിദ്ധനും, ഇടമണ്ണിയാൽതന്നെ പ്രസംഗമദ്ധ്യേ ഇതിനെ സംബന്ധിച്ചു ശാസിക്കപ്പെട്ടയാളും ആയ ഒരു ദേഹമുണ്ടു അദ്ദേഹംതന്നെ ഇപ്പോഴും മുമ്പിൽ ദന്തവിഹീനനാകാതിരുന്നെങ്കിൽ കുറെക്കൂടി രസമാകുമായിരുന്നു. വയോവൃദ്ധൻ അല്ലതാനും.

സാക്ഷിക്കായി ഒരുത്തൻ എഴുന്നേററു കണ്ണുമടച്ചു കുറെ ധ്യാനിച്ചു ഒരു പുസ്തകവും കയ്യിലുണ്ടു. അതിനകത്തു ഒരു കഷണം കടലാസും കാണുന്നു. രക്ഷിക്കപ്പെട്ട തീയതിയൊ, സാക്ഷിപ്പാനുള്ള വാക്യങ്ങളൊ കുറിക്കപ്പെട്ടിട്ടുള്ളതായിരിക്കാം എന്തെങ്കിലും ആകട്ടെ.

സാക്ഷി:—ഞാൻ എഴുന്നേററുനില്ക്കുന്നതു ഞാൻ വാങ്ങിച്ചിട്ടുള്ള രക്ഷയെ നിങ്ങൾക്കും കാണിച്ച് ആ രക്ഷയിലേക്കു നിങ്ങളെയും വിളിക്കാനാണു. ഞാൻ അന്ധകാരത്തിലും മരണനിഴലിലും ആയിരുന്നു. ഞാൻ അക്രമങ്ങളിലും പാപത്തിലും ജീവിച്ചിരുന്നു. ലോകത്തിൻെറ ഇമ്പങ്ങളിലും ജഡമോഹങ്ങളിലും സമയത്തെ കഴിച്ചുകൂട്ടി. അങ്ങനിരിക്കുമ്പോൾ കഴിഞ്ഞ തുലാമാസം ൨൭-ാംനു- കർത്താവു എന്നെ വിളിച്ചു. ഈ വാക്യം കാണിച്ചുതന്നു. (സ്ഥലവും സന്ദർഭവും പറഞ്ഞില്ലാ മണല്ക്കു വച്ചായിരിക്കും ഓ അരിനു ഇടയില്ലല്ലൊ തുലാമാസം ആകയാൽ വെള്ളപ്പൊക്ക സമയമാണെല്ലൊ.) യോ. ൧. ൧൨. വായിക്കട്ടെ എന്നാജ്ഞാപിച്ചു ഒരാൾ വായിച്ചു വായിച്ചതു താഴെ കാണുന്നപ്രകാരമാണു. അവൻെറ നാമത്തിൽ വിശ്വസിക്കുന്നവരായ ഏവൎക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു. കർത്താവ് ക്രൂശിൽ കിടക്കുന്നതിനെ ഞാൻ കണ്ടു. അവൻ ഇനിക്കുവേണ്ടി മരിച്ചു, ഞാൻ വിശ്വസിച്ചു, രക്ഷിക്കപ്പെട്ടു, പരിശുദ്ധാത്മാവും ഇനിക്കു കിട്ടി നിങ്ങളും ഈ രക്ഷയിലേക്കു വരണമെന്നാശിക്കുന്നു. ഇനിക്കിത്രെ ഉള്ളു. ഒന്നാം സാക്ഷി തീൎന്നു.

രണ്ടാമതൊരാൾ എഴുന്നേററു. രക്ഷിക്കപ്പെട്ടതു തുലാം ൨൮-ാംനു- ആയിരുന്നു. പിന്നെ രണ്ടുപേർ രക്ഷിക്കപ്പെട്ട തീയതി പറഞ്ഞില്ലാ. മറന്നുപോയതായിരിക്കും. പാട്ടുകാരൻ. ൧൭-ാം വയസ്സിൽ ആണെന്നു അദ്ദേഹം പ്രസ്താവിച്ചു. മിക്കവരുടെയും സാക്ഷിവാചകം മേൽ കാണിച്ചതു തന്നെ.

സംസാരമദ്ധ്യേ ചോദിക്കുണ്ടോ എന്നു വിചാരിച്ചു ഞങ്ങൾ അടങ്ങിപ്പാർത്തു. ഞങ്ങളുടെ ഉദ്ദേശം അവൎക്കു മനസ്സിലായതിനാലൊ എന്തൊ ഒന്നിനും നിറുത്തില്ലാ സാക്ഷിയും, പാട്ടും, പ്രസംഗവും ധൃതിതന്നെ. സ്വല്പം സമയം തരണമെന്നു

ആവശ്യപ്പെടുന്നതിനു എഴുന്നേററപ്പോൾ പാട്ടുതുടങ്ങി. എങ്കിലും ഒരാൾ സമയം തരാമെന്നു സമ്മതിച്ചു. പിന്നെയും സമയം തരാതെ കഴിച്ചുകൂട്ടണമെന്നുള്ളതു ഏകദേശം വെളിപ്പെടുത്തുകയാണു ചെയ്യുതു. എന്തെന്നാൽ പ്രസംഗം നിറുത്തുന്നതിനു മുമ്പായി പാട്ടു തുടങ്ങും അതും അവസാനിക്കുന്നതിനു മുമ്പിൽ പ്രസംഗം. ഇങ്ങനെ രണ്ടുമൂന്നാവൎത്തി കഴിച്ചു. മണിയും ആറു ആകാറായി. അതിനാൽ മദ്ധ്യത്തിൽ സംസാരിക്കേണ്ട ആവശ്യം നേരിട്ടു സമയം തരണമെന്നു പിന്നെയും പറഞ്ഞു പ്രസംഗവും നിറുത്തി.

സ്ഥലം സണ്ടെസ്കൂളിൽനിന്നും കഴിഞ്ഞ ആണ്ടത്തെ ൩-ാംക്ലാസു പരീക്ഷയിൽ ഒന്നാമതായി ജയിച്ചിട്ടുള്ള കെ. ജി. യോഹന്നാൻ ആണു എഴുന്നേററതു. സാക്ഷിക്കാരൻ പറഞ്ഞുകൊടുത്തതും പകുതി വായിച്ചതും ആയ യോ. ൧.ാം അദ്ധ്യായം ൧൨.ാം വാക്യം അവരുടെ ഒരു പുസ്തകം തന്നെ വാങ്ങിച്ചു വായിച്ചു. അവരുടെ വായനയിൽ വിശ്വാസംമാത്രമെ കാണ്മാനുണ്ടായിരുന്നുള്ളു. ഇപ്പോഴിതാ "അവനെ കൈക്കൊള്ളുകാ" എന്നു ഒരു ഭാഗംകൂടി കാണുന്നു. ഇത്രയും വഞ്ചന വെളിപ്പെട്ടപ്പോഴേക്കു ഒരു വിധം ശോഭിച്ചുകൊണ്ടിരുന്ന മുഖങ്ങൾക്കു ഒരു മങ്ങൽ പററിയതായി കണ്ടു.

സമയം തീരെ ഇല്ലാതിരുന്നതിനാൽ രണ്ടാമതായി പരിശുദ്ധാത്മലാഭത്തെക്കുറിച്ചു മാത്രവും അതു ചുരുക്കത്തിലും പറയണമെന്നെ വിചാരിച്ചുള്ളു.

പരിശുദ്ധാത്മാവു കിട്ടുന്നതു അവർ പറഞ്ഞതിനുമന്നവും അവൎക്കു കിട്ടിയതുപോലെയും അല്ലെന്നും അതിനു സാക്ഷ്യം നട. ൨. ൩൮.ൽ കാണുന്നതാണെന്നും പറഞ്ഞു വാക്യം വായിച്ചു കേൾപ്പിക്കയും, വിപരീതമായി ഒരു വാക്യം ബോധപ്പെടുത്തിയാൽ കൊള്ളാമെന്നു സമ്മതിയ്ക്കുകയും ചെയ്യു.

പട്ടക്കാരൻ മുതലായി ൨൦ ആളുകളോളം ഉണ്ടായിരുന്ന ആ കൂട്ടക്കാരുടെ ഇടയിൽ വന്നുകൂടിയ പരുങ്ങൽ കുറെ ആയിരുന്നു. ചിലർ അധോമുഖമായി നോക്കിക്കൊണ്ടിരിക്കുന്നു. മററു ചിലർ മേല്പെട്ടു നോക്കുന്നു, ധ്യാനിക്കുന്നു, പുസ്തകം മറിയ്ക്കുന്നു, തിരിയ്ക്കുന്നു, അവൻ പറഞ്ഞതു നേരല്ലയൊ ഒരു വാക്യം എങ്കിലും പറഞ്ഞുകൊടുക്കാൻ ഇവൎക്കു വയ്യായൊ. പിന്നെന്തിനാ ഇവരുടെ ഇടയിൽ വന്നതു. കാൎയ്യം ചോദിച്ചാൽ മിണ്ടാതിരിക്കയാണൊ, എന്നിങ്ങനെ ചിലർ തമ്മിൽ പിറുപിറുക്കുന്നു. ഒരാളായിരുന്നെങ്കിൽ ഓടിക്കളയാമായിരുന്നു. എന്തു ചെയ്യാം. നിവൃത്തിയില്ലാതായി. പട്ടക്കാരനും പ്രാൎത്ഥനക്കാരൻ ഉപദേശിയും എഴുന്നേററു. "ഞങ്ങൾക്കു ൭ മണിക്കു മാവേലിക്കരെ ഒരു മീററിംഗ് ഉണ്ടു. പോകണം ഇനി ഒരിക്കൽ പറയാം എന്നായി. എന്നാൽ അടുത്ത ആഴ്ച ആകട്ടെ എന്നു പറഞ്ഞപ്പോൾ ഞങ്ങൾ ഞായറാഴ്ച വരികയില്ലാ എന്നു പാട്ടു മൂപ്പൻ അഭിപ്രായപ്പെട്ടു. അമ്പോ! ഞായറാഴ്ചയുടെ ഭക്തി, കഠിനംതന്നെ. പിന്നെ എന്താണെന്നു ചോദിച്ചപ്പോഴേക്കു അവർ എല്ലാവരും എഴുന്നേല്ക്കുകയും ഞങ്ങൾക്കു ചുററുമായി വളകയും ചെയ്യു.

എന്നാൽ ഇപ്രകാരം സാക്ഷി എന്നു പറഞ്ഞുംകൊണ്ടു ദുരുപദേശങ്ങളുടെ വിത്തുകളെ വിതപ്പാനായി ഇവിടെങ്ങും കടന്നേക്കരുതെന്നും, ഇടമണ്ണിയുടെ സാക്ഷിവരെ കേട്ടിട്ടുണ്ടെന്നും മുൻ പറഞ്ഞ യോഹന്നാൻ പറഞ്ഞുപോയി. ഇടമണ്ണി എന്നു കേട്ടമാത്രയിൽ ഒരു ചെറുപ്പക്കാരൻ എത്തുന്നു. മാത്രമല്ലാ നന്നാ അടുത്തുകഴിഞ്ഞു. (പിറകിൽ എവിടെയൊ ഇരിക്കയായിരുന്നു) ഒരു ഹാഫ്ഷട്ടും കയ്യിൽ ഒരു ചൂരൽവടിയും ഉണ്ടു. മുടി നീട്ടി വെട്ടിയിരിക്കുന്നു. ഗുസ്തിക്കാരനാണ് അടുത്തുനിന്ന ഒരാൾ ആ മനുഷ്യനെ തടുക്കാതെയിരുന്നെങ്കിൽ നിശ്ചയമായി യോഹന്നാനെ അടിയ്ക്കുമായിരുന്നു എന്നു കാണികൾക്കു തോന്നിപ്പോയി എന്താണു. ഇടമണ്ണി ഇത്ര കച്ചുപോയൊ?.

എന്തിനു പറയുന്നു പാട്ടുതന്നെ. മണി ആറു കഴിഞ്ഞിരിക്കുന്നു.

൨ മണിക്കു എന്നപരസ്യം ൮ മണിയോടുകൂടി ഹാജർ. ൩ വരെ സാക്ഷി, പ്രസംഗം, പാട്ടു, ഇതുകൾ. ചോദ്യത്തിനു ഉത്തരം ഇല്ലാതെ കുഴങ്ങിയപ്പോൾ ൭ മണിയ്ക്കു മാവേലിക്കരെ മീററിങ്ങ് ഉണ്ടു എന്നു സമാധാനം. ഒരു ഭാഗത്തു ഗുസ്തിക്കാരൻ, മറെറാരിടത്തു ദിക്കാകെ മുഴങ്ങത്തക്കതും കത്തുമൊഴി എന്നു പറയുന്ന മട്ടിലുള്ളതുമായ പാട്ടു ഈ തരത്തിലാണു യോഗക്കാരും അവരുടെ നടപടികളും.

ഞങ്ങൾ പിന്നീടു അവിടെ താമസിച്ചില്ല അവർ ദീർഘമായ ഒരു പ്രാർത്ഥനയുടെശേഷം പോയി എന്നുകേട്ടു. എരിവേറിയ പ്രാർത്ഥന എന്നു കേട്ടിട്ടുണ്ടു. ഇവരുടെ ഇപ്പോഴത്തെ പ്രാർത്ഥന. എരി മാത്രമല്ലാ പുളികൂടെ ഏറിയതാണു. എന്തെന്നാൽ, കോപമൊ താപമൊ ക്രോധമൊ, ലജ്ജയൊ (പുളി) ഉള്ളവിധം പ്രാർത്ഥനയാൽ വെളിപ്പെടുത്തി.

പിന്നെയും ഇതാ കഴിഞ്ഞ ൭-ാംനു ഞായറാഴ്ച കടമ്പ്രത്തിന്റെ കിഴക്കെ അതിർത്തിക്കു എത്തിയിരിക്കുന്നു. സാക്ഷിയോഗക്കാരെയും നടപടികളെയുംകുറിച്ചു ഇവിടങ്ങളിൽ എല്ലാ പക്ഷം മനസ്സിലായതിനാൽ ഈ പ്രാവശ്യം കേൾവിക്കാരും അവർ തന്നെയായിരുന്നു. പ്രസംഗത്തിൽ മാമോദീസാകൊണ്ടു യാതൊരു പ്രയോജനവും ഇല്ലെന്നും, തക്കക്കാർ ഉണ്ടെങ്കിൽ ഇപ്പോൾ വരട്ടെ എന്നു ക്ഷണിക്കയും ചെയ്തു. ഇതുകൊണ്ടും ഇവരുടെ യോഗ്യത വെളിപ്പെടുന്നു. കേൾവിക്കാർ ഇല്ലാത്ത അവസരത്തിൽ ഇപ്പോൾ വന്നാട്ടെ സംസാരിക്കാം. ചോദ്യം ഉണ്ടായപ്പോഴൊ ഞങ്ങൾ ഇപ്പോൾ പോകട്ടെ എന്നും.

ചെന്നിത്തല വച്ചു കഴിഞ്ഞയാണ്ടിൽ ഇടമണ്ണിയാൽ നടത്തപ്പെട്ട യോഗത്തിൽ സംസാരിച്ച ചില ഭാഗങ്ങളെ സംബന്ധിച്ചുള്ള സംശയ നിവാരണത്തിനായി ഒരു സമയം കിട്ടണമെന്നു എഴുത്തുമൂലം ആവശ്യപ്പെട്ടപ്പോഴും മറുപടി മേൽ കാണിച്ച പ്രകാരം തന്നെയായിരുന്നു. ആ വിവരവും പത്രികവഴിയായി വായനക്കാർ ഗ്രഹിച്ചിട്ടുണ്ടല്ലൊ.

രണ്ടാമത്തെ യാത്രയിൽ ചിലക്കു വാളോടുകൂടിയ വടികളും ഉണ്ടായിരുന്നു. സാക്ഷിസ്ഥലത്തു ഇതിനുള്ള ആവശ്യം എന്താണെന്നു അറിയുന്നില്ലാ. ഏതായാലും ഈ വക ദുരുപദേശത്താൽ ഇവിടങ്ങളിൽ ഫലമുണ്ടാകുമെന്നു വിചാരിക്കുന്നതു അബദ്ധം. മുക്കുപണ്ടങ്ങളിൽ മോഹിച്ചു ചിലക്കു കളിപ്പു പറയുന്നതുപോലെ എല്ലാരും ഇവരുടെ വലകളിൽ അകപ്പെട്ടു പോകാൻ ഇടയുള്ളതാകയാൽ ഈ വക ഉപദേശങ്ങൾ കേൾക്കാതെയിരിക്കുന്നതാണു നല്ലതു. പാട്ടൊണ്ടു, പ്രാർത്ഥനയുണ്ടു. വേദവാക്യം അല്ലയൊ പറയുന്നതു. എന്നൊക്കെ വിചാരിച്ചു ചെന്നിരുന്നു കേൾക്കുന്ന സാധുക്കളായ ആളുകൾക്കു വേദത്തിന്റെ സത്യത്തെയും സഭാനടപടികളെയും അതിലുള്ള രഹസ്യങ്ങളെയും കുറിച്ചു സൂക്ഷ്മജ്ഞാനം ഇല്ലാതെയിരിക്കുന്നതായാൽ ഇതുതന്നെ സത്യം എന്നു ധരിപ്പാൻ എളുപ്പമുണ്ടു. വി.

---

## തൃപ്പൂണിത്ര നടമേൽ പള്ളി.

കൊച്ചി സംസ്ഥാനത്തിന്റെ തലസ്ഥാനമായി വിചാരിക്കപ്പെടുന്നതു എറണാകുളമാണെങ്കിലും രാജകുടുംബം അധിവസിക്കുന്നതു തൃപ്പൂണിത്രയാണല്ലൊ. അതിനാൽ കൊച്ചിരാജ്യത്തിന്റെ തലസ്ഥാനമെന്നു തൃപ്പൂണിത്ര പട്ടണത്തെക്കുറിച്ചും പറയാവുന്നതാണ്. ഈ പട്ടണത്തിൽ വളരെ പുരാതനകാലം മുതലെ ഒരു സുറിയാനിപ്പള്ളിയുണ്ടു. മറ്റുള്ള പള്ളികളെ അപേക്ഷിച്ചു ഈ പള്ളിക്കാർക്കു രാജകൊട്ടാരത്തോടു വിശേഷാൽ ഒരു ബാന്ധവം ഉണ്ടു. അതെന്തെന്നുവച്ചാൽ കൊച്ചിയിലെ ഒരു രാജാവു തീപ്പെട്ടു ഒരു പുതിയ രാജാവു രാജാസനം പ്രാപിക്കുമ്പോൾ പള്ളിക്കാർ ശർക്കരത്തട്ടം വെക്കണമെന്നു ഒരേർപ്പാടു പണ്ടുപണ്ടെ ഉണ്ടു. ശർക്കരത്തട്ടം വെക്കുക എന്നു പറഞ്ഞാൽ പള്ളിയിലെ പട്ടക്കാരും യോഗക്കാരും കൂടി കുറെ ശർക്കര കാഴ്ചവെച്ചു രാജാവിനെ ആദ്യം മുഖം കാണിയ്ക്കുയെന്നാണ അർത്ഥം. ശർക്കരത്തട്ടം വെക്കുമ്പോൾ പള്ളിയിലേക്കു ചില ദാനങ്ങൾ രാജാവും കല്പിച്ചുകൊടുക്കാറുണ്ടു. ഈ നടപടി ഇന്നേയോളം നടത്തി വരുന്നതാണു.

തൃപ്പൂണിത്ര നടമേൽ പള്ളിയുടെ ഒരു അച്ചടിച്ച റിപ്പോർട്ടും തിരട്ടും ഞങ്ങൾക്കു ഈയിടെ കിട്ടിയതുകൊണ്ടാണു ഇത്ര പറവാൻ ആവശ്യപ്പെട്ടതു. കല്ലൂപ്പാറ, ഓമല്ലൂർ ഈ പള്ളികളുടെയും, പരുമല സിമ്മനാരിയുടെയും തിരട്ടുകൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയപ്പോൾ ഇവ മറ്റു പള്ളികൾക്കു പ്രോത്സാഹനമാ

യിരിക്കുമെന്നു ഞങ്ങൾ ആശംസിച്ചിരുന്നു. ഞങ്ങളുടെ ആശംസ അസാദ്ധ്യമല്ലെന്നു തൃപ്പൂണിത്തുറ നടമേൽ പള്ളിക്കാരുടെ ഈ റിപ്പോൎട്ടുകൊണ്ടു കാണുന്നതിൽ ഞങ്ങൾക്കു കൃതാൎത്ഥതയുണ്ടു.

൭൦ം റിപ്പോൎട്ടിൽ ആ പള്ളിയുടെ ഒരു ചുരുങ്ങിയ ചരിത്രവും പള്ളിസംബന്ധമായ വരവുചിലവുകളുടെ ഓരോ ഇനത്തെ സംബന്ധിച്ചു പ്രത്യേക വിവരണങ്ങളും ഒടുവിൽ ൧൦൮൯ മുതൽ ൧൦൯൬ വരെ എട്ടു വൎഷത്തെ വരവുചിലവു തിരട്ടും അടങ്ങിയിരിക്കുന്നു. രാജപട്ടണത്തിൽ സ്ഥാപിക്കപ്പെട്ട ഒരു പുരാതന പള്ളിയാണെങ്കിലും ഇതിനു അധികം സ്വത്തില്ല. അതിനു കാരണം ഉദയമ്പേരൂർ സൂനഹദോസു മുതൽ റോമ്മാക്കാരും സുറിയാനിക്കാരും കൂടി രണ്ടു ഭാഗമായി ഈ ഒരേ പള്ളിയിൽ നടക്കയും തമ്മിൽ പലപ്പോഴും വഴക്കുകളും വ്യവഹാരങ്ങളും ഉണ്ടാകയും ചെയ്തതിന്റെ ഫലമായി റോമ്മാകക്ഷികൾക്കു പള്ളിയുടെയും സ്വത്തിന്റെയും ഓഹരി കൊടുത്തു ഒഴിപ്പിക്കേണ്ടി വന്നു. ഈ പള്ളിക്കു അധികം സ്വത്തില്ലാത്തതിന്റെ കാരണം ഇതായിരിക്കണം. സ്വത്തു അധികമില്ലെങ്കിലും "ഉള്ളതു ആരും അപഹരിക്കാൻ അനുവദിക്കാതെ ഭദ്രമായി സൂക്ഷിച്ചും വേണ്ട വഴിക്കു ചിലവാക്കിയും വരുന്ന ഒരു പതിവു ഈ ഇടവകയിൽ പണ്ടേതന്നെ ഉണ്ടു" എന്നു റിപ്പോൎട്ടിൽ പ്രസ്താവിച്ചുകാണുന്നതു അനല്പം ആശ്വാസജനകമായ ഒരു സംഗതിയാകുന്നു. ഈ വിധത്തിൽ പള്ളിക്കാൎയ്യങ്ങൾ അന്വേഷിക്കുന്നവൎക്കു റിപ്പോൎട്ടും തിരട്ടും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഒട്ടും ഭയമുണ്ടായിരിക്കയില്ലെന്നും തീൎച്ചയാണു. ൧൬൦ വീടുകൾ മാത്രമുള്ളതും പറയത്തക്ക സ്ഥാവരസ്വത്തുക്കൾ ഇല്ലാത്തതുമായ ഈ ഇടവകയിൽ കഴിഞ്ഞ എട്ടു വൎഷത്തിനുള്ളിൽ പതിനാറായിരം രൂപാ വരവും അത്രയും നല്ല കാൎയ്യങ്ങൾക്കു ചിലവും ഉണ്ടായിട്ടുള്ളതു വളരെ പ്രശംസനീയമാണെന്നു പറവാൻ സംശയമില്ല. ചിലവുകളുടെ കൂട്ടത്തിൽ പള്ളിക്കെട്ടിടങ്ങൾ നന്നാക്കിക്ക, പുതുതായി ഒരു മുറി പണിയിക്ക, പള്ളിസാമാനങ്ങൾ ഉണ്ടാക്കിക്ക, സ്ലീവാ കുരിശ് പണിയിക്ക മുതലായവ ഉൾപ്പെട്ടിരിക്കുന്നു. സുവിശേഷവേലയിലും സൺഡേസ്കൂളിലും തങ്ങളുടെ കുട്ടികളെ ഇംഗ്ലീഷു വിദ്യാഭ്യാസം ചെയ്യിക്കുന്നതിലും അടുത്ത കാലത്തു ഈ പള്ളിക്കാർ പ്രത്യേകം ശ്രമിച്ചുവരുന്നതായി കാണുന്നതിൽ സന്തോഷിക്കുന്നു. കഴിഞ്ഞുപോയ മൂക്കഞ്ചേരിൽ ഗീവറുഗീസു റമ്പാച്ചൻ, നെടിയാത്തു പത്രോസു മുതൽ പേർ അവരുടെ ജീവകാലത്തു പള്ളിക്കാൎയ്യങ്ങൾ ശരിയായി നടത്തിക്കൊണ്ടുപോകുവാൻ അത്യുത്സാഹം ചെയ്തുവരാണെന്നു നന്ദിപൂൎവ്വം റിപ്പോൎട്ടിൽ പ്രസ്താവിച്ചിട്ടുണ്ടു. അവരുടെ നടപടിയെ പിന്തുടൎന്നു വൎത്തമാനകാലത്തും പള്ളിക്കാൎയ്യങ്ങൾ ഇത്രത്തോളം പ്രശംസനീയമായ വിധത്തിൽ നടത്തിക്കൊണ്ടുപോകുന്ന ദി. ശ്രീ. കളരിക്കൽ സ്കറിയാകത്തനാർ അവൎകളും കൈക്കാരന്മാരായ മൂക്കഞ്ചേരിൽ പൈലിമാത്തു, മുല്ലശ്ശേരി മാത്തുള മത്തായി ഇവരും പൊതുജനങ്ങളുടെ കൃതജ്ഞതയ്ക്കു പാത്രങ്ങളാണെന്നു പറഞ്ഞുകൊള്ളുന്നു.

തൃപ്പൂണിത്തുറ പള്ളിക്കാരും മറ്റുള്ള പള്ളിക്കാൎക്കു ഒരു ദൃഷ്ടാന്തമായിരിക്കയും ഇവരെ തുടൎന്നു ഏവരും തിരട്ടു മുതലായ പ്രസിദ്ധപ്പെടുത്തുകയും ചെയ്തുകാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

---

## രോഗികളെ ചെന്നു കാണുക.

"മനോഗുണപ്രവൃത്തികൾ ഏഴു" എന്നു പൂൎവ്വന്മാർ നമ്മെ പഠിപ്പിച്ചിരിക്കുന്ന സൽപ്രവൃത്തികളിൽ ഒന്നാണല്ലോ രോഗികളെ ചെന്നു കാണുന്നതു. ന്യായവിധിദിവസത്തിൽ ദുഷ്ടന്മാരെ ശിക്ഷിക്കയും നീതിമാന്മാരെ അനുമോദിക്കയും ചെയ്യുന്ന സമയം ശിക്ഷയ്ക്കും രക്ഷയ്ക്കും കാരണങ്ങളായി കൎത്താവു പറയുന്ന സംഗതികളിൽ ഒന്നു "ഞാൻ രോഗിയായിരുന്നു നിങ്ങൾ എന്നെ

വന്നു കണ്ടില്ല” അല്ലെങ്കിൽ “വന്നു കണ്ടു” എന്നാകുന്നു. അതിനാൽ രോഗികളെ ചെന്നു കാണുക എന്നതു വളരെ വിലയേറിയ ഒരു സൽപ്രവൃത്തിയും നമ്മുടെ നിത്യ രക്ഷയ്ക്കും ശിക്ഷയ്ക്കും കാരണഭൂതങ്ങളായി തീരുന്ന സംഗതികളിൽ ഒന്നും ആണെന്നു പ്രത്യക്ഷപ്പെടുന്നുവല്ലോ. എങ്കിലും ഇത്ര സാരമായ ഈ കാൎയ്യം നാം ഏറക്കുറെ ആചരിച്ചുവരുന്നുണ്ടെങ്കിലും കൎത്താവു ഉദ്ദേശിച്ചിരിക്കുന്ന പ്രകാരം ആരും പ്രവൃത്തിച്ചുകാണുന്നില്ല.

രോഗിയെ ഒരുത്തൻ ചെന്നു കണ്ടാൽ അതിലെ പ്രയോജനം എന്തു? ഈ ഭാഗം ശരിയായി ആലോചിച്ചല്ല ഈ കാലത്തുള്ളവർ പ്രവൃത്തിക്കുന്നതു. ഒരു സ്നേഹിതനൊ ധനവാനൊ രോഗിയാണെന്നു കേട്ടാൽ ചെന്നു കാണാൻ വളരെ പേർ ഉണ്ടാകും. ദരിദ്രൻ രോഗിയായാൽ കാണാനാരും ഇല്ലായിരിക്കും. രോഗിയെ കാണാൻ ചെന്നാലും “ദീനം എങ്ങിനെ ഇരിക്കുന്നു ചികിത്സ ആരുടേതാണു കഷായം എത്രനേരം സേവിച്ചു അല്പാത്തിക്കരിയാണു നല്ലതു” ഇങ്ങനെ ചിലതെല്ലാം സംഭാഷിച്ചു പോന്നാൽ രോഗിയെ ചെന്നു കാണേണ്ട ചുമതല തീൎന്നതായും വിചാരിച്ചുവരുന്നു. ഇതിൽ വല്ല പുണ്യവുമുണ്ടെന്നു പറവാൻ പാടില്ല. രോഗിയെ കാണണമെന്നുള്ളതിന്റെ ഉദ്ദേശം ൧-ാമതു രോഗിക്കു ശുശ്രൂഷിക്കാൻ, ൨-ാമതു രോഗിക്കുവേണ്ടി പ്രാൎത്ഥിക്കയും അവനെ മനോധൈൎയ്യപ്പെടുത്തുകയും ചെയ്വാൻ, ൩-ാമതു അവനു വല്ല കുറവും ഉണ്ടെങ്കിൽ അവന്റെ ആവശ്യങ്ങളെ നടത്തികൊടുപ്പാൻ, ഇതിനാണ രോഗിയെ ചെന്നു കാണണമെന്നു പറയുന്നതു.

൧. ശുശ്രൂഷയ്ക്കു- രോഗി ഇതരസഹായമില്ലാത്തവനായിരിക്കും, എഴുന്നേല്പിക്കുക, കിടത്തുക, വൈദ്യനെ കൊണ്ടുവരിക മുതലായി അനേകം പ്രവൃത്തികൾ അവിടെയുണ്ടു. അതിൽ സഹായിക്കയും കഴിയുന്ന ശുശ്രൂഷകൾ ചെയ്കയും ചെയ്യേണ്ടതു കാണാൻ ചെല്ലുന്ന ആളിന്റെ മുറകളിൽ ഒന്നാകുന്നു.

൨-ാമതു പ്രാൎത്ഥന; നിങ്ങളിൽ ഒരുത്തൻ രോഗിയായാൽ അവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ. അവർ കൎത്താവിന്റെ നാമത്തിൽ അവനെ എണ്ണപൂശിയുംകൊണ്ടു അവനുവേണ്ടി പ്രാൎത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോടു കൂടിയ പ്രാൎത്ഥന ദീനക്കാരനെ രക്ഷിക്കും, കൎത്താവു അവനെ എഴുന്നേല്പിക്കയുംചെയ്യും; അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോടു ക്ഷമിക്കപ്പെടും എന്നു വി: യാക്കോബു ശ്ലീഹാ കല്പിക്കുന്നതു പട്ടക്കാരനെ വരുത്തി വിശുദ്ധ കൂദാശകളിൽ ഒന്നായ അന്ത്യാഭിഷേകം നടത്തണമെന്നാകുന്നു.

എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിന്നു ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കണമെന്നു കൂടെ വിശുദ്ധ യാക്കോബുശ്ലീഹാ കല്പിച്ചിട്ടുള്ളതിൽ അന്യോന്യ പ്രാൎത്ഥനയും ഉൾപ്പെട്ടിട്ടുണ്ടു. നാം ന

മ്മുടെ രോഗികളായ സഹോദരങ്ങളെ സന്ദൎശിക്കുമ്പോൾ എല്ലാം അവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതും നമ്മുടെ വലിയ കടമാകുന്നു എന്നു ഇതു കാണിക്കുന്നതാണു. ഇതിനാൽ ഇംഗ്ലീഷു സഭയിലും മറ്റും നടന്നുവരുന്ന വിധം തല്ക്കാല വിഷയമായി സ്വന്തം പ്രാൎത്ഥന മനഃപ്രാൎത്ഥന കഴിക്കണമെന്നല്ല ഞാൻ പറയുന്നതു, ആയതിന്നു നമ്മുടെ സഭയിൽ നിന്നു അനുവാദവും ഇല്ല. സഹോദരങ്ങളുടെ ആത്മാവിന്റെയും ദേഹത്തിന്റെയും രോഗശാന്തിക്കായുള്ള പ്രാൎത്ഥനകൾ നമ്മുടെ പിതാക്കന്മാർ എത്രയൊ വിശിഷ്ടമായും ആക്ഷേപരഹിതമായും ഉണ്ടാക്കീട്ടുണ്ടു എന്നുള്ളതു സൎവ്വസമ്മതമല്ലൊ. ഉദാഹരണമായി നമ്മുടെ നമസ്കാരക്രമത്തിൽ കാണുന്ന മാർ പീലക്സീനോസു ബാവായുടെ നമസ്കാരങ്ങളിൽ ൭-ാമത്തതു രോഗത്തിൽ കിടന്നു കഷ്ടം അനുഭവിക്കുന്നവൎക്കു എത്ര വിശേഷമായ പ്രാൎത്ഥനയെന്നു രുചിനോക്കുവാൻ സങ്കീ. ൩൪, ൮. ഞാൻ അപേക്ഷിക്കുന്നു. നമ്മുടെ പിതാക്കന്മാർ തുനിയുണ്ടാക്കിയ സഞ്ചിയിൽ വേണ്ടതരം പ്രാൎത്ഥനകൾ ഉള്ളപ്പോൾ മനഃപ്രാൎത്ഥനകൾ കൃതിക്കുവാൻ നെട്ടുവിപ്പിട്ടിട്ടാവശ്യമില്ലല്ലൊ. അതിനു സഭയുടെ അനുവാദവും ഇല്ല.

ഇതു കൂടാതെ മനഃപ്രാൎത്ഥനകൾക്കു തന്നെ ഒരുവിധം വേദഅറിവും വ്യുല്പന്നതയും ആവശ്യമാകയാൽ സാധാരണക്കാരാൽ സാധിക്കുവാൻ പ്രയാസവുമാണു. ഇങ്ങിനെയിരിക്കയാൽ നാം നമ്മുടെരോഗികളെ സന്ദൎശിക്കുമ്പോൾ ഓരോസമയത്തിന്നുദ്ദേശിച്ചു ഉണ്ടാക്കീട്ടുള്ള നമസ്കാരങ്ങളെ കഴിച്ചാൽമാത്രം മതിയാകുന്നതാണു. തെളിയിച്ചു പറയുന്നതായാൽ നാം ചെല്ലുന്നതു ഉച്ചക്കായിരുന്നാൽ ഉച്ചനമസ്കാരവും മറ്റു ഏതു സമയത്തായിരുന്നാലും അതാതിന്നുള്ള നമസ്കാരങ്ങൾ ആകാം. ഇതിന്നു പുറമെ ഒരു സങ്കീൎത്തനമൊ യുക്തംപോലെ സുവിശേഷത്തിൽനിന്നു ഒരു അദ്ധ്യായമൊ ചേൎക്കുന്നതു വിഹിതമായിരിക്കും. അതിനാൽ നാം രോഗികളെ കാണുവാൻ ചെല്ലുന്നതു വെറും വൎത്തമാനത്തിന്നാക്കിച്ചമക്കാതെ ശ്ലീഹായുടെ ഉപദേശത്തെ പിന്തുടൎന്നു നടപ്പാൻ തന്നെ നാം ശ്രമിക്കേണ്ടതു. പഠിപ്പിക്കേണ്ടതും നമ്മുടെ ധൎമ്മമാണെന്നു നിങ്ങൾക്കുതന്നെ ബോദ്ധ്യമാണല്ലൊ. അതുകൊണ്ടു നല്ലതു ചെയ്വാൻ അറിഞ്ഞിട്ടും ചെയ്യാത്തവന്നു അതു പാപം തന്നെ എന്നു ശ്ലീഹാ (യാക്കോബു ൪, ൧൭). പ്രബോധിപ്പിക്കുന്നതു നാം എല്ലാവരും അറിഞ്ഞിരിക്കണം. രോഗികളെ സന്ദൎശിച്ചാൽ നാം ചെയ്യേണ്ടുന്ന മുറകളിൽ വേറൊന്നു അവന്റെ കുറവിനു സഹായിക്കയാകുന്നു. പത്രോസ ശ്ലീഹായുടെ മുന്തേൻ (നട, ൩-൬). കൊതിച്ചതായ പൊന്നും വെള്ളിയും ഇല്ലാഞ്ഞിട്ടു ഏതൊരു രോഗിയും ദാരിദ്ര്യത്താൽ ഞെരുങ്ങുന്നുവെങ്കിൽ ആ വിഷയത്തിലും നമ്മുടെ ദ്ര

സ്ത്രീയെ പതിപ്പിച്ചു യഥാശക്തി മുൻകാണിച്ച പ്രകാരം അധരപ്രയോഗത്താൽ മാത്രമല്ല കരപ്രയോഗവും ചെയ്യുകിൽ മാത്രമെ ആദ്യത്തേതിന്നു ഫലമുണ്ടാകയുള്ളു. എന്തുകൊണ്ടെന്നാൽ ഞാൻ മനുഷ്യരുടേയും ദൂതന്മാരുടേയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ലായെങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമൊ ആയിതീരും (൧ കോറി; ൧൩, ൧). ദാരിദ്ര്യം എന്ന പദം എഴുതിയപ്പോൾ ഈയിടെ ഞാൻ വായിച്ചതായ ഒരു വൃത്താന്തം എന്റെ ഓർമ്മയിൽ വന്നതു ഇവിടെ എടുത്തു പ്രസ്താവിക്കുന്നതു വായനക്കാർക്കു രസകരവും പ്രയോജനവും ആയിഭവിക്കുമെന്നു കരുതി ഇവിടെ പറയുന്നു. നമ്മുടെ അപ്പോസ്തോലനായ തോമാശ്ലീഹാ ഇന്ത്യായിലേക്കു സുവിശേഷമറിയിപ്പാൻ വന്നപ്പോൾ സ്ഥലത്തെ രാജാവായ ഗണ്ഡഫാറസ്സു തനിക്കു ഒരു കൊട്ടാരം പണിയിച്ചു കൊടുക്കുന്നതിന്നു കുറെ ദ്രവ്യം ശ്ലീഹായെ ഏല്പിച്ചു. തച്ചുശാസ്ത്രനിപുണനായ ശ്ലീഹാ ഒട്ടും മടിക്കൂടാതെ മുഴുവനും ദരിദ്രർക്കു കൊടുത്തവസാനിപ്പിച്ചതിനാൽ രാജാവു, കൊട്ടാരം എവിടെ എന്നു ചോദിച്ചപ്പോൾ അതു സ്വർഗ്ഗത്തിലാണു മനോഹരമായി പണി ചെയ്യുരിക്കുന്നതു എന്നു കേട്ടപ്പോൾ അദ്ദേഹം ശ്ലീഹാക്കു രജിസ്ത്രു നോട്ടീസ്സ് അയക്കയൊ വക്കാലത്തു ഫയലാക്കുകയൊ ചെയ്യാതെ സന്തുഷ്ടനായിരുന്നതേയുള്ളു. ഇതിൽ നിന്നു നാം എന്തു പഠിപ്പാനുണ്ടെന്നുള്ളതു വിശദമാണല്ലൊ. വിഷൂചികയാൽ അനേകർ മരിക്കുന്ന ഈ കാലത്തു വിശുദ്ധ ശ്ലീഹായും നമ്മുടെ കർത്താവും രോഗികളെ ചെന്നുകാണുന്നതിനെക്കുറിച്ചു ഉദ്ദേശിച്ചിരിക്കുന്ന സൽപ്രവൃത്തികൾ എല്ലാവരും അറിഞ്ഞു പ്രവൃത്തിക്കണമെന്നു പ്രത്യേകം ഓർപ്പിച്ചുകൊള്ളുന്നു.

സി. ഇ. പീററർ.

---

## ഒരു അത്യാവശ്യക അറിയിപ്പു.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സാറെ! കഴിഞ്ഞ കന്നിയിലെ പത്രികയിൽ, ഈ പേരിൽ തന്നെ ഞാൻ എഴുതിയിരുന്ന ലേഖനത്തെക്കുറിച്ചു കഴിഞ്ഞ ലക്കം പത്രികയിൽ "മറുപടി" എന്നൊരു ലേഖനം കണ്ടിരിക്കുന്നു. ആയതിൽ ചില ചോദ്യങ്ങളും മററും ഉള്ളതിനു ചില്ലറ സമാധാനങ്ങൾ പറവാൻ ആഗ്രഹിക്കുന്നതിനെ, താങ്കളുടെ വിലയേറിയ പത്രികാപംക്തികളിൽ ചേർത്തുകാണ്മാനപേക്ഷിക്കുന്നു.

എന്റൊ സാറെ! ലേഖനം വായിച്ചുകണ്ടപ്പോഴെ "അത്യാവശ്യക അറിയിപ്പു" എന്ന നാമത്തെ മാററി "അനാവശ്യക അറിയിപ്പു" എന്നു നാമകരണം ചെയ്തിരുന്നതുകൊണ്ടും "അല്ലരായാ

ലെന്താ!" എന്നുള്ള ചോദ്യത്തെക്കൊണ്ടും മററും മരിച്ചുപോയ വാദാചാൎയ്യരുടെ കൃതിയൊ ഇതെന്നു ഞാൻ സംശയിച്ചുപോയി. പ്രസംഗം കുറെ അധികം ആകുമ്പോൾ "അധികപ്രസംഗം" എന്നു പ്രസംഗത്തിനും "അധിക പ്രസംഗി" എന്ന് പ്രസംഗികനും പേരു കൊടുക്കുക പതിവുണ്ടോ? ഇതരസഭകളെ എന്നൊരു വാക്ക് നമ്മുടെ ലേഖകൻ എഴുതിയിരിക്കുന്നു. അത് ഏതെല്ലാം സഭകളെന്ന് നാമകരണം ചെയ്യാത്തതിനാൽ മുഴുവൻ ഉത്തരം പറവാൻ ഒരുങ്ങീട്ടില്ലാ. റോമാ സഭക്കൂടെ അതിൽ ഉൾപ്പെട്ടുന്നതാണെങ്കിൽ ആ സഭയിൽനിന്ന് ഒരു സ്ത്രീയെപോലും ഇങ്ങോട്ടു കല്യാണം ചെയ്യൂരുന്നതായി ഇവിടങ്ങളിൽ നടപ്പില്ലാ നടന്നതായി കേട്ടിട്ടുമില്ലാ. എന്നാൽ അത് എന്റെ ശിശുത്വം കൊണ്ടായിരിക്കാം.

ആത്മാക്കളെ ആദായപ്പെടുത്തുന്നതിലേക്കായി യാക്കോബായക്കാരും, മാൎത്തോമ്മൻകാരും, ഇംഗ്ലീഷുകാരും വളരെ ഉപദേശികളെ ശമ്പളം കൊടുത്ത് അയക്കുന്ന ഈ കാലത്തിൽ, സ്ത്രീകളെ കല്യാണം ചെയ്ത് ആത്മാക്കളെ ആദായപ്പെടുത്തുവാൻ തുടങ്ങിയാൽ ആയത് നിവൃത്തിക്കുമൊ എന്ന് ഞാൻ സംശയിക്കുന്നു. എന്നു മാത്രമല്ലാ പുരുഷന്മാരുടെ ആത്മാക്കളെ വേണ്ടാ എന്ന് നമ്മുടെ ലേഖകൻ ഉദ്ദേശിച്ചിരിക്കുന്നതു നോക്കുമ്പോൾ പുരുഷന്മാരുടെ ആത്മാക്കളോടു ഏതൊ ഒരു ശത്രുത, ലേഖകനുണ്ടെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. "ഇതര സഭയിൽനിന്നുള്ള വിവാഹത്തിൽ പുത്രികളത്ര ജാലങ്ങൾ ദൈവതിരുമുമ്പാകെ സന്തോഷമുള്ള കാഴ്ചയായിതീരുന്നതിനു ഇടവരുമെന്നാണ്" ലേഖകന്റെ അഭിപ്രായം. എന്നാൽ അവർ കോവർ കഴുതകളെപ്പോലെ ഭവിക്കുന്നതിനാണ് എളുപ്പം.

"ഒന്നാമത്തെ ദൃഷ്ടാന്തം പാതി കള്ളമെന്നും രണ്ടാമത്തേത് പച്ച വെടിയെന്നും" "ഇന്ന സ്ത്രീ പള്ളിയിൽ വന്നാരു സഭാസംബന്ധമായ ആക്ഷേപങ്ങൾ പറകയില്ലെന്നും" ലേഖകനെപ്പോലെയുള്ള അപരിചിതന്മാരല്ലാതെ, പരിചിതന്മാരായുള്ളവർ ഒരിക്കലും പറയുകയില്ലാ. പിന്നെ, ഞാൻ എഴുതിയിരിക്കുന്ന സത്യത്തിന് നേരെ, വിപരീതമായി പറഞ്ഞിരിക്കുന്നത് ലേഖകന്റെ സ്വഭാവമാകുന്നു. "ജാത്യാലുള്ളത് തൂത്താൽ പോകുമൊ?" രണ്ടാം ദൃഷ്ടാന്തത്തെക്കുറിച്ച് അങ്ങിനെ ഒരു സംഭവം നടന്നതായി കേട്ടുകേൾവിപോലുമില്ലെന്നാണ്, നമ്മുടെ ലേഖകന്റെ അഭിപ്രായം, എന്നാൽ എനിക്ക് അനുഭവസാക്ഷിയാണ്.

"ശൎക്കരക്കുന്നിന്മേൽ വേപ്പിൻതയി നട്ടു പാലുകൊണ്ടു അഭിഷേകം ചെയ്യാലും വേപ്പു മധുരിക്കയില്ലെന്നും" "എണ്ണ തേപ്പിച്ചു പിടിച്ചുഴിഞ്ഞു ദണ്ഡിച്ചാലും പൊണ്ണനാം ശ്വാവിന്റെ വാല വള

ഞ്ഞെ നല്ല ദ്രവ്യം എന്നും" സ്വപ്നത്തിന് എത്ര പാലു കൊടുത്താലും, വിഷം വർദ്ധിക്കയാണെന്നും മറ്റുമുള്ള ഭാഗങ്ങൾ ലേഖകൻ വായിച്ചിട്ടില്ലായിരിക്കുമെന്നു തോന്നുന്നു.

ആത്മാക്കളെ ആദായപ്പെടുത്തുന്നതിനെപ്പററി പൂർവ്വപിതാക്കളെ അനുകരിക്കാ എന്നുള്ള വാക്ക് വളരെ വിലയുള്ളതായി ഞാൻ വിചാരിക്കുന്നു. എങ്കിലും ഒരു ഇംഗ്ലീഷ സഭക്കാരത്തി സ്ത്രീയെ ഒരു യാക്കോബായക്കാരൻ വിവാഹം ചെയ്യണമെന്നുള്ളത് പൂർവ്വപിതാക്കന്മാരുടെ നടപടിക്ക് എതിരായുള്ളതാണെന്നാണ് എന്റെ അഭിപ്രായം.

അല്ലയൊ പ്രിയ ലേഖകനെ! എന്റെ ലേഖനത്തിൽ നിങ്ങൾക്ക് വിരോധമായി വല്ല വാക്കുമുണ്ടെന്ന് വിചാരിച്ച് മുഷിയരുതെ! സ്ഥലദൈർഘ്യത്തെ ഭയന്ന് ശേഷം പിന്നാലെ ആകാമെന്ന് ആശിച്ചുകൊണ്ടു ഇപ്പോൾ വിരമിക്കുന്നു.

എന്ന് മുൻ യാക്കോബായക്കാരൻ.

---

## മാർ ഗ്രീഗോറിയോസ സ്മാരക പരീക്ഷ.

൧൦൮൭ ധനു-

റിപ്പോർട്ട്.

കാലം ചെയ്ത വന്ദ്യപിതാവായ മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ സ്മാരകമായി മുളന്തുരുത്തി പള്ളിക്കാരാൽ ഏർപ്പെടുത്തപ്പെട്ടതും ആണ്ടുതോറും നടത്തിവരുന്നതുമായ ഈ പരീക്ഷ പതിവുപോലെ പോയ ധനുമാസത്തിൽ ആയിരുന്നു. മലങ്കരെ ഇടവകയിലുള്ള എല്ലാ ഇംഗ്ലീഷ പള്ളിക്കൂടങ്ങളിലേയും ൩-ം ൪-ം ഫാറങ്ങളിലെ വിദ്യാൎത്ഥികൾക്കു ഈ പരീക്ഷയിൽ ചേരുവാൻ സ്വാതന്ത്ര്യം ഉണ്ടെങ്കിലും മാർ ദീവന്നാസ്യോസ സിമ്മനാരി, മാർ ഗ്രീഗോറിയോസ സ്മാരക ഹൈസ്കൂൾ, മുളന്തുരുത്തി സെന്തൊമ്മസ സ്കൂൾ, തുമ്പമൺ മാർ ഗ്രീഗോറിയോസ സ്കൂൾ ഈ നാലു സ്കൂളിൽ നിന്നു മാത്രമെ പരീക്ഷയ്ക്കു ആളു ചേർക്കാറുണ്ടായിരുന്നുള്ളു. മറ്റുള്ള പള്ളിക്കൂടങ്ങളേയും ഇതിൽ ഉൾപ്പെടുത്തണമെന്നു കരുതി ഞങ്ങൾ എല്ലാവരോടും ആവശ്യപ്പെടുകയും എല്ലാവൎക്കും പാഠവിവരപ്പട്ടിക അയച്ചുകൊടുക്കയും ചെയ്തുകൊണ്ടിരുന്നിട്ടും മറ്റുള്ള പള്ളിക്കൂടങ്ങളിൽ ചിലർ ഓരോ ഒഴികഴിവു പറകയും ചിലർ മൌനമായിരിക്കയുമാണ ചെയ്തിട്ടുള്ളതു. പതിവായി പരീക്ഷയ്ക്കു കുട്ടികളെ അയച്ചുവന്നിരുന്ന മേൽപ്പറഞ്ഞ നാലു സ്കൂളുകളിൽ ഒന്നു ഈയ്യാണ്ടിൽ പിൻമാറുകയാണ ചെയ്തതു. മാർ ദീവന്നാസ്യോസ സിമ്മനാരിയിൽനിന്നും, മുളന്തുരുത്തി, തുമ്പമൺ ഈ പള്ളിക്കൂടങ്ങളിൽനിന്നും മാത്രമെ ഈ കൊല്ലം പരീക്ഷയ്ക്കു കുട്ടികളെ അയച്ചിട്ടുള്ളു.

പരീക്ഷാവിഷയങ്ങളിലും പ്രസ്തുത വൎഷത്തിൽ ഒരു ചെറിയ മാററം വരുത്തിയിട്ടുണ്ടു. പഴയനിയമത്തിൽനിന്നും പുതിയനിയമത്തിൽനിന്നും ഓരൊ പ്രത്യേക ഭാഗങ്ങളും മതസംഗതി പുസ്തകത്തിൽനിന്നു ചില ഭാഗങ്ങളും മസുമൂറുകളിൽനിന്നൊ മറെറാ കുറെ മനപ്പാഠവുമാണ പരീക്ഷാവിഷയങ്ങളായി നിശ്ചയിക്കാറുണ്ടായിരുന്നതു. ഈ റിപ്പോൎട്ടു കൊല്ലത്തിൽ മനപ്പാഠം നിൎത്തൽ ചെയ്കയും പകരം സഭാചരിത്രത്തിൽ ഒരുഭാഗം ഏൎപ്പെടുത്തുകയും ചെയ്തു. സഭാചരിത്രം പരീക്ഷയ്ക്കു ഒരുവിഷയമാകണമെന്നു കമ്മട്ടിക്കാൎക്കു ആദ്യമെ അഭിപ്രായമുണ്ടായിരുന്നു. അതിലേക്കു പ്രത്യേകം പുസ്തകമില്ലാഞ്ഞതിനാൽ ഈ ഉദ്ദേശം നടപ്പിൽ വരുത്താ

തിരുന്നതാണ്. ഡി. ശ്രീ. യൌസേപ്പ ശെമ്മാച്ചൻ അവർകളാൽ ഉണ്ടാക്കപ്പെട്ട "പൂർവ്വപിതാക്കളും പൊതു സൂനഹദോസുകളും" എന്ന പുസ്തകം പരീക്ഷാ കമ്മട്ടിയുടെ ഉദ്ദേശത്തോടു ഒരുവിധം അനുരൂപമുള്ളതായി കാണുകയാൽ ഈ പരിഷ്കാരം ഏൎപ്പെടുത്തുവാൻ ഇടയായതാണ്.

കഴിഞ്ഞ പരീക്ഷയുടെ ഫലം താഴെ പറയുന്നു.

| പള്ളിക്കൂടത്തിന്റെ പേർ | പരീക്ഷയിൽ ചേൎന്ന കുട്ടികളുടെ സംഖ്യ | ഒന്നാം ക്ലാസിൽ ജയിച്ചവർ | ൨-ാം ക്ലാസിൽ ജയിച്ചവർ | സമ്മാനാൎഹന്മാരുടെ പേർ |
|---|---|---|---|---|
| മാർ ദീവന്നാസ്യോസു സിമ്മനാരി | ൫൦ | ൧ | ൧൬ | ൧-ാം സമ്മാനം വി. ടി. യാക്കൂബ് ശെമ്മാശു |
| മുളന്തുരുത്തി സെന്തൊമ്മാസ് സ്കൂൾ | ൧൬ | ൧ | ൯ | ൨-ാം സമ്മാനം സി. എം. ദാനിയേൽ. |
| തുമ്പമൺ മാർ ഗ്രീഗോറിയോസ സ്കൂൾ. | ൧൫ | ,, | ൫ | ൩-ാം സമ്മാനം എം. സഖറിയാ |
| ആകെ | ൮൧ | ൨ | ൩൦ | |

മൊത്തത്തിൽ ഒന്നാമതായി ജയിച്ച മാർ ദീവന്നാസ്യോസ സിമ്മനാരി വിദ്യാൎത്ഥി പി. ടി. യാക്കോബ ശെമ്മാച്ചൻ ൧-ാം സമ്മാനം രൂപ ൧൦-നും രണ്ടാമതായി ജയിച്ച മുളന്തുരുത്തി സെന്തൊമ്മസ സ്കൂൾ വിദ്യാൎത്ഥി സി. എം. ദാനിയേൽ ൨-ാം സമ്മാനം രൂപ ൭-നും. മൂന്നാമനായി ജയിച്ച തുമ്പമൺ മാർ ഗ്രീഗോറിയോസ സ്കൂൾ വിദ്യാൎത്ഥി എം. സഖറിയാ ൩-ാം സമ്മാനം രൂപ ൫-നും അവകാശികളാണ്.

മാർ ദീവന്നാസ്യോസ സിമ്മനാരിയിൽ നിന്നു ഈ പരീക്ഷയിൽ ചേൎന്നവരിൽ ൧൬ കുട്ടികൾ ഹിന്ദുക്കളാണെന്നും ഇവരിൽ ആരും സ്മാരക സമ്മാനത്തിനു അൎഹന്മാരായിട്ടില്ലെങ്കിലും ഒരുവൻ പല ക്രിസ്ത്യാനി കുട്ടികളെ കവൎന്നു ൨-ാം ക്ലാസിൽ ജയിച്ചിട്ടുണ്ടെന്നുള്ളതും സ്മരണീയമായ ഒരു വിശേഷമാകുന്നു. ഈ കുട്ടിക്കു മാർ ദീവന്നാസ്യോസ സിമ്മനാരിയിൽനിന്നും പ്രത്യേക സമ്മാനം കൊടുക്കപ്പെടുന്നതാണ്.

കടശി. ഈ പരീക്ഷ ഏൎപ്പെടുത്തിയ മുളന്തുരുത്തിപ്പള്ളിക്കാൎക്കും പ്രസ്തുത കൊല്ലത്തിലെ പരീക്ഷകന്മാരായ ഡി. ശ്രീ. ഇടവഴിക്കൽ ഗീവറുഗീസ കത്തനാർ (കോട്ടയം) പനയ്ക്കൽ യാക്കൂബ കത്തനാർ (കുന്ദംകുളം) കുരിശുങ്കൽ മാണികത്തനാർ (പള്ളിക്കര) ഇവൎക്കും കമ്മട്ടിക്കാർ നന്ദി പറഞ്ഞുകൊള്ളുന്നു. ഒരു വിശുദ്ധ പിതാവിന്റെ സ്മാരകം എന്നും നിലനിൎത്തുന്നതിനും അതുമൂലം വിദ്യാൎത്ഥികൾക്കു വേദജ്ഞാനം വൎദ്ധിക്കുന്നതിനും മുളന്തുരുത്തി പള്ളിക്കാർ തുറന്നുതന്നിരിക്കുന്ന ഈ പാഥയെ ആദായപ്പെടുത്തുവാൻ ശ്രമിക്കാതെ മൌനമായിരിക്കുന്ന പള്ളിക്കൂടക്കാരുടെ ദൃഷ്ടി ഇനിയെങ്കിലും ഇതിൽ പതിയുമെന്നു കമ്മട്ടി വിശ്വസിക്കുന്നു.

ആജ്ഞാപ്രകാരം
ഇ. എം. പീലിപ്പോസ
പരീക്ഷ കമ്മട്ടി സിക്രട്ടെരി

കോട്ടയം
[illegible] മകരം [illegible]-ാം നു

## മാർ ഗ്രീഗോറിയോസ സ്മാരക പരീക്ഷ.

൧൦൮൩-ാമാണ്ടു ധനുമാസം.
പാഠവിഷയം.

പഴയനിയമം — യൌസേപ്പിന്റെ ജീവചരിത്രം.

പുതിയനിയമം — വിശുദ്ധ യോഹന്നാന്റെ എവൻഗേലിയോൻ ൧-ാം അദ്ധ്യായം മുതൽ ൬-ാം അദ്ധ്യായം (ഉൾപ്പടെ) വരെ.

മതസംഗതികൾ — ൧ മുതൽ ൯ വരെയും ൧൩ മുതൽ ൧൬ വരെയും സംഗതികൾ.

സഭാചരിത്രം — നിഖ്യാ സുന്നഹദോസിന്റെ ചരിത്രം (യൌസെപ്പ ശെമ്മാച്ചന്റെ "പൂൎവ്വപിതാക്കളും പൊതുസുന്നഹദോസുകളും" എന്ന പുസ്തകം.)

കോട്ടയം
൧൦൮൨ മകരം ൧൧-ാം നു-

ആജ്ഞാനുസാരം
ഇ. എം. പീലിപ്പോസ
പരീക്ഷ കമ്മട്ടി സിക്രട്ടെരി

---

## സൂചനകൾ.

വലിയതിരുമനസ്സുകൊണ്ടു ഇപ്പോൾ വടക്കൻപറവൂർ പള്ളിയിൽ എഴുന്നെള്ളി ആ പള്ളിസംബന്ധമായ ചില കാൎയ്യങ്ങളുടെ തീൎച്ചയ്ക്കുവേണ്ടി അവിടെ താമസിച്ചുവരുന്നു.

⁘ ⁘ ⁘

തബെലയിത്താ ക്രുദാശ — തബെലയിത്താ ക്രുദാശ ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നതിനെക്കുറിച്ചു വേറൊരു ഭാഗത്തു ഒരു പരസ്യം ചെയ്തിട്ടുണ്ടു. തബെലയിത്താ ക്രുദാശ എന്നു പറഞ്ഞാൽ വളരെ പ്രയാസമുള്ളതും കൂടെക്കൂടെ നടത്താൻ സാധിക്കാത്തതുമാകുന്നു. തബെലയിത്താ ഇല്ലെ എന്നു ചില പട്ടക്കാർ ആവലാധി പറയുന്നതു കേട്ടിട്ടുണ്ടു. ആവശ്യക്കാർ ഈ അവസരം നഷ്ടപ്പെടുത്തരുതെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

⁘ ⁘ ⁘

എല്ലാവരും അറിയേണ്ടതു — രോഗത്തിൽ കിടക്കുന്ന വടകര പള്ളി ഇടവക വ. ദി. ശ്രീ. ഗീവറുഗീസ റെമ്പാച്ചനെക്കുറിച്ചു മിക്കവാറും എല്ലാവരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടു. വളരെ ചികിത്സകൾ കഴിച്ചിട്ടും സുഖമുണ്ടാകാഞ്ഞതിനാൽ കടശി ഇദ്ദേഹത്തിന്റെ കാലു മുറിച്ചുകളയേണ്ടിവന്നു. അവശതയിൽ ഇരിക്കുന്ന ഇദ്ദേഹത്തിന്റെ ദീനചികിത്സയ്ക്കായും മറ്റും ഔദാൎയ്യതല്പരന്മാരുടെ സഹായം ഉണ്ടാകണമെന്നുള്ള ഒരു അപേക്ഷ പത്രസഹിതം വടകര പള്ളി ഇടവകയിൽ വണ്ടാനത്തു ചാണ്ടി എന്നൊരാളെ അയച്ചിരുന്നു. ഇവൻ പലടത്തും നടന്നു പിരിച്ചുവകയിൽ കുറെയെല്ലാം അപഹരിക്കയും ഇപ്പോഴും ഈ പഴി പറഞ്ഞുകൊണ്ടു നടന്നു പണം പിരിച്ചു എടുക്കയും ചെയ്യുന്നതായി അറിയുന്നു. റെമ്പാച്ചന്റെ പേർ പറഞ്ഞു റെമ്പാച്ചന്റെയൊ വേറെവല്ലവരുടെയൊ എഴുത്തുംകൊണ്ടൊ ഇവൻ പണപ്പിരിവിനായിവന്നാൽ ആരും ഇവന്റെപക്കൽ പണംകൊടുത്തുപോകരുതെന്നു പരസ്യപ്പെടുത്തണമെന്നു റെമ്പാച്ചൻ ഞങ്ങളോടാവശ്യപ്പെട്ടിരിക്കുന്നു. ഈ റെമ്പാച്ചൻ വളരെ അവശതയിലും രോഗത്തിലും ആലുവാസിമ്മനാരിയിൽ ഇപ്പോൾ താമസിച്ചുവരുന്നു. ഔദാൎയ്യതല്പരന്മാരായ ആളുകളുടെ സഹായത്തിനു ഇദ്ദേഹം ഒരുനല്ല പാത്രമാണെന്നു അദ്ദേഹത്തിനെ അറിഞ്ഞിട്ടുള്ളവൎക്കൊക്കെയും അറിയാവുന്നതാണ. അദ്ദേഹത്തിനു കഴിയുന്നസഹായം ചെയ്തുകൊടുത്താൽ അതൊരുപുണ്യപ്രവൃത്തിയായിരിക്കുമെന്നു ഞങ്ങളും സാക്ഷിക്കുന്നു. വല്ലസഹായവും ചെയ്വാൻ മനസ്സുള്ളവർ ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ ഇരിക്കും ഗീവറുഗിസ റെമ്പാച്ചൻ എന്ന മേൽവിലാസത്തിൽ അയച്ചുകൊടുത്താൽ കിട്ടുന്നതാണ.

മലങ്കരെ ഇടവക പഞ്ചാംഗം — മലങ്കര ഇടവക സംബന്ധമായ വിവരങ്ങളെ പറയുന്നതിനും പെരുനാളുകൾ നോമ്പുകൾ മുതലായവ അറിയുന്നതിനും മറ്റുള്ള സഭകളെപ്പോലെ നമുക്കു ഒരു പഞ്ചാംഗം ഉണ്ടാകണമെന്നു പലരും അഭിപ്രായമുള്ളതനുസരിച്ചു ൧൦൮൭-ാമാണ്ടത്തെ ഒരു പുസ്തകപഞ്ചാംഗം അച്ചടിച്ചു തയ്യാറായിരിക്കുന്നു. വില ചക്രം ൨. എല്ലാ പള്ളികൾക്കും പട്ടക്കാർക്കും പ്രത്യേകം ഓരോ പ്രതികൾ ഇരിക്കേണ്ടതാണു. ൧൦-ൽ കുറയാതെ എടുക്കുന്നവർക്കു ൨ വീതം ഡിസ്കൗണ്ടോടുകൂടി വി. പി. ആയി മാർത്തോമ്മസ് പ്രസ മാനേജരോടു അപേക്ഷിച്ചാൽ കിട്ടുന്നതാണു.

⁂ ⁂ ⁂

ഈയാണ്ടിലെ മെട്രിക്കുലേഷൻ പരീക്ഷയുടെ ഫലം വെളിപ്പെട്ടിരിക്കുന്നു. കോട്ടയത്തു പള്ളിക്കൂടങ്ങളിൽ മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ നിന്നു ൨൩.ൽ ൧൨ം ഒരു പ്രൈവെററും, നവീകരണ സ്കൂളിൽനിന്നു ൨൨ൽ ൧൦ം സി. എം. എസ. കോളെജിൽ നിന്നു ൩൪.ൽ ൧൫ം പേർ ജയിച്ചിരിക്കുന്നു. ഇതു നൂറ്റുക്കു ൫൨ം ൪൫ം ൪൪ം വീതമുള്ള ജയമായിരിക്കുന്നു. ഈ ഫലങ്ങൾ താരതമ്യപ്പെടുത്തിയാൽ മാർ ദീവന്നാസ്യോസ് സിമ്മനാരിയിലെ വിജയസാഫല്യം മറ്റു പള്ളിക്കൂടങ്ങളെ അപേക്ഷിച്ചു ഉൽകൃഷ്ടമായി കാണുന്നതിൽ സന്തോഷിക്കുന്നു. തിരുവല്ലാ മാർ ഗ്രീഗോറിയോസ്സ് സ്മാരക ഹൈസ്കൂളിൽനിന്നു പരീക്ഷയ്ക്കു ചേർന്ന ൧൭. കുട്ടികളിൽ ൭ പേർ ജയിച്ചിരിക്കുന്നു. ഇവരിൽ ഒരു സുറിയാനി ശെമ്മാശനും ഉൾപ്പെട്ടിട്ടുള്ളതു അനല്പം സന്തോഷജനകമായ ഒരു വാർത്തയാണു.

⁂ ⁂ ⁂

വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ ഒരു കല്പന നമ്മുടെ വലിയ തിരുമേനിക്കു വന്നിരിക്കുന്നതിൽ ഇവിടെ മേല്പട്ടസ്ഥാനത്തിനു തിരഞ്ഞെടുത്തിരിക്കുന്ന റെമ്പാന്മാർ സ്ഥാനം ഏല്ക്കുന്നതിന്നായി സിംഹാസന ദയറായിലേക്കു ചെല്ലാൻ തരമില്ലെങ്കിൽ ബാവാ തന്നെ ഇങ്ങോട്ടു വരാമെന്നു പ്രസ്താവിച്ചിരിക്കുന്നു.

⁂ ⁂ ⁂

നമ്മുടെ രക്ഷകന്റെ അവതാരം വിശുദ്ധ മറിയാമിന്റെ കന്യകാവ്രതമുദ്രയ്ക്കു അഴിവു കൂടാതെയാണെന്നു വേദപുസ്തകവും സഭയും പഠിപ്പിച്ചുവരുന്നതിനെ നിഷേധിച്ചു താൻ യൗസേപ്പിന്റെ സ്വാഭാവികപുത്രനാണെന്നും തന്റെ ഉയിർത്തെഴുന്നേല്പു വിശ്വാസയോഗ്യമല്ലെന്നും മറ്റും ഉപദേശിച്ചതിനു അമ്മേറിക്കായിലെ അംഗ്ലിയാസഭയോടു ചേർന്ന ഡാക്തർ ക്രാപ്സി എന്നൊരു പാദ്രിയെ വൈദികകോടതി വിസ്തരിച്ചു വിധിച്ചതനുസരിച്ചു സ്ഥാനഭ്രംശം ചെയ്തു വിവരം മുമ്പൊരിക്കൽ പ്രസ്താവിച്ചിരുന്നല്ലോ. ഈ പാദ്രിയെ ശിക്ഷിച്ചപ്പോൾ അയാളുടെ ഉപദേശമാണു തങ്ങളും വിശ്വസിക്കുന്നതെന്നു പല അംഗ്ലിയാ പാദ്രിമാരും പരസ്യമായി പ്രസ്താവിച്ചു തുടങ്ങിയിരിക്കുന്നു. വിസ്തരിക്കാൻതുടങ്ങിയാൽ ശിക്ഷിക്കപ്പെടേണ്ടവരാണു പാദ്രിമാരിൽ ഭൂരിപക്ഷമെന്നുകാണുകയാൽ വിസ്താരത്തിനു ഉത്സാഹിച്ചവർ മൗനം ദീക്ഷിച്ചുവരുന്നതായി കാണുന്നു. ഈ നാട്ടിലെ നവീകരണവും രക്ഷയും മൂത്തുവരുമ്പോൾ ഉണ്ടാകാവുന്ന ഫലമിതായിരിക്കും.

⁂ ⁂ ⁂

കോട്ടയം അംഗ്ലിയാ പള്ളി ഇടവകക്കാരും മിഷ്യനറിമാരും തമ്മിൽ കുറേശ്ശെ മത്സരം തുടങ്ങിയിരിക്കുന്നു. കാരണം സി. എൻ. ഐ. (പടിഞ്ഞാറെ സിമ്മനാരിയിൽ) യിൽ പുലക്കുട്ടികളെ ചേർക്കമാത്രമല്ല അവിടെ താമസിച്ചു പഠിക്കുന്ന നസ്രാണി വിദ്യാർത്ഥികളെയും പുലയരേയും ഒരുമിച്ചു ഇരുത്തുകയും ഒരുമിച്ചു ഒരു പന്തിയിൽ ഭോജനം കഴിപ്പിക്കയും ചെയ്യുന്നതിനു മിഷ്യനറിമാർ ചെയ്യുന്ന ശ്രമമാണു. ഈ കാരണത്താൽ സി. എൻ. ഐ. യിൽ നിന്നു വളരെ മാപ്പിള കുട്ടികൾ പൊയ്ക്കളഞ്ഞിരിക്കുന്നു. ഇനി പുലയരെ അംഗ്ലിയാപള്ളിയിൽ നസ്രാണികളുടെ കൂട്ടത്തിലും കലർത്തിയും ഇരുത്തണമെന്നു ഒരാലോചന നടന്നുവരുന്നു. പണ്ടൊരിക്കൽ മത്യൂസ് അത്താനാസ്യോസിന്റെ കാലത്തു ക്രിസ്ത്യാനി സഭയിൽ ചേർന്ന പുലയർക്കു തീണ്ടൽ ഉണ്ടോ ഇല്ലയോ എന്നു ഗവൺമെണ്ടു അദ്ദേഹത്തോടു ചോദിച്ചപ്പോൾ സുറിയാനിസഭയിൽ വെള്ളവും സൈത്തും മൂറോനും ഉപയോ

ശിക്കുന്നതുകൊണ്ടു അതിൽ ചേരുന്നവർ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിച്ചവരാകയാൽ അവക്കു തീണ്ടൽ ഇല്ലെന്നും ഇംഗ്ലീഷുസഭയിൽ ചേരുന്നവക്കു സൈത്തും മൂറോനും ഇല്ലാത്തതിനാൽ അവരെ തീണ്ടൽ ഉണ്ടെന്നും അദ്ദേഹം എഴുതി അയച്ചതായി കേട്ടിട്ടുണ്ടു. തറവാട്ടുകാരനെന്നും പറഞ്ഞു അംഗ്ലിയാസഭയിൽ ചേൎന്നുനില്ക്കുന്ന സഹോദരന്മാർ ക്രമേണ മേത്രജാതിയ്ക്കു വഴി മാറേണ്ടിവരുമെന്നു തോന്നുന്നു.

❖ ❖ ❖

സുറിയാനിക്കാരുടെ ഇടയിൽ മക്കളില്ലാതെ മരിച്ചുപോയ ഒരാൾക്കു ഭാൎയ്യയും മാതാവും ജീവിച്ചിരിപ്പുണ്ടെങ്കിൽ അയാളുടെ സ്വത്തിന്മേൽ അവക്കു ഇരുവക്കും തുല്യമായ അവകാശമുണ്ടെന്നു കൃഷ്ണപുരം മുൻസിപ്പുകോട്ടിൽ ൧൦൮൦-ൽ ൯൮൦-ാം നമ്പ്രിൽ മുൻസിപ്പു മിസ്റ്റർ പി. ജെ. വറുഗീസ അവർകൾ വിധിച്ച വിധിയിന്മേൽ ഹൈക്കോട്ടിൽ ൧൦൮൧-ൽ ൭൨-ാം നമ്പ്രായി അപ്പീൽ ബോധിപ്പിക്കയും ചീഫ് ജസ്റ്റീസ സദാസിവയ്യർ അവർകളും ജഡ്ജി ഗോവിന്ദപ്പിള്ള അവർകളുംകൂടി ൧൦൮൦ ജനവരി ൨൯-ാംനു വെള്ളിയാഴ്ച ഹിയറിംഗ് കേട്ടതിന്റെശേഷം ജനവരി ൩൦-ാംനു ബുധനാഴ്ച, കീഴ്കോടതിവിധിയെ സ്ഥിരപ്പെടുത്തിയും രണ്ടു കോട്ടിലേയും കോടതിച്ചിലവു ഇരുകക്ഷികളും സഹിക്കുന്നതിനും വിധികല്പിച്ചിരിക്കുന്നു.

❖ ❖ ❖

കട്ടപ്പോത്രർ സൺഡേസ്കൂൾ—ഈ സ്കൂളിലെ കഴിഞ്ഞയാണ്ടത്തെ വാൎഷിക യോഗവും സമ്മാനദാനവും തുലാമാസം ൨൬-ാംനു നടന്നിരിക്കുന്നു. തദവസരത്തിൽ ചെന്നിത്തല പള്ളിയിലെ ബ: പട്ടക്കാരും പല മഹാന്മാരും ഹാജരുണ്ടായിരുന്നു. മിസ്റ്റർ പീററർ മാത്യു. എം. എ. അഗ്രാസനാധിപത്യം വഹിച്ചു. റിപ്പോൎട്ടു വായനയും അഭിപ്രായവും കഴിഞ്ഞശേഷം മാവേലിക്കര കല്ലറയ്ക്കൽ രാ. രാ. ഈപ്പൻ ഉപദേശി അവർകളുടെ സരസമായ പ്രസംഗം ഉണ്ടായിരുന്നു. അനന്തരം ൩-ം ൪-ം ക്ലാസുകളിൽ ഒന്നാമതായി ജയിച്ചിട്ടുള്ളവരായ കുട്ടികൾക്കായി, സുവിശേഷ സംഘത്തിൽനിന്നും ഏൾപ്പിച്ചിരുന്നതും. ൩-ാം ക്ലാസിലേക്കു പള്ളിയോഗത്തിൽനിന്നുള്ളതും സഫലം പ്രാൎത്ഥനായോഗക്കാരുടെ വകയും ആയുള്ള പുസ്തകസമ്മാനവും, അഗ്രാസനരവർകളുടെ യുക്തിപൂൎവ്വവും സന്ദൎഭോചിതവുമായ ഉപസംഹാരപ്രസംഗവും കഴിഞ്ഞു യോഗംപിരിഞ്ഞു. കുട്ടികൾക്കു പലഹാരദാനവും ഉണ്ടായിരുന്നു.

---

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുത്തു.

(൧൩)

നമ്മുടെ മലങ്കരയുള്ള എല്ലാപള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

പ്രിയമുള്ളവരെ! സുറിയാനിക്കാരായ നമ്മുടെ പള്ളിക്രമങ്ങൾ എല്ലാം സുറിയാനിഭാഷയിൽതന്നെ പൂൎവ്വകാലം മുതല്ക്കേ നടത്തിവരുന്നതും അങ്ങിനെതന്നെ വേണമെന്നു നിബ്ബന്ധമുള്ളതും ആകുന്നു. എന്നാൽ കുറച്ചുകാലങ്ങൾക്കുമുമ്പുവരെയും സുറിയാനിപ്പുസ്തകങ്ങൾ എല്ലാംതന്നെ കയ്യെഴുത്തായിരുന്നതിനാൽ എല്ലാ സ്ഥലങ്ങളിലും ആവശ്യപ്പെട്ട എല്ലാപ്പുസ്തകങ്ങളും കിട്ടുന്നതിനും ഉപയോഗിക്കുന്നതിനും സംഗതിയായിട്ടുണ്ടോ എന്നു സംശയിക്കുന്നു.

എങ്കിലും നമ്മുടെ മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാരുടെ അക്ഷീണ പരിശ്രമത്താൽ ആവശ്യപ്പെട്ട മിക്കപുസ്തകങ്ങളും അച്ചടിപ്പിച്ചു പൊതുവിൽ ഉപയോഗയോഗ്യമാക്കിതീൎത്തിരിക്കുന്നു.

ഏതാനും ചില പുസ്തകങ്ങൾ നമ്മുടെ സിമ്മനാരിയിലും അടിച്ചിട്ടുള്ള വിവരം നിങ്ങൾക്കും അറിവുണ്ടല്ലൊ. അടിക്കുന്ന പുസ്തകങ്ങൾ അപ്പഴപ്പോൾ വിററു പിരിഞ്ഞു, ചിലവായ സംഖ്യയെങ്കിലും ഈടാകാതെ വേറെ പുസ്തകങ്ങൾ അടിക്കുന്നതിനു നിവൃത്തിയില്ലാത്തവണ്ണം സുറിയാനി അച്ചടിക്കു കൂടുതൽ പ്രയാ